# പൗരജീവിതം

## മൂന്നാം പുസ്തകം.

---

തിരുവിതാംകൂർ ഗവമ്മെൻറിൽനിന്നും

നിയമിച്ച കമ്മിററി

തയ്യാറാക്കിയതു്.

---

TRIVANDRUM:

PRINTED BY THE SUPERINTENDENT, GOVERNMENT PRESS,

1940.

*Third Edition.*

# വിഷയവിവരം.

# പ്രാരംഭം

ഈ പുസ്തകത്തിന്റെ പേരു് "പൗരജീവിതം" എന്നാണല്ലോ. ഒരു പൗരന്റെ അപരിത്യാജ്യമായ ധർമ്മത്തെപ്പററി പ്രധാനമായ പല സംഗതികളും നാം ഗ്രഹിച്ചുകഴിഞ്ഞു. വിദ്യാലയജീവിതം, കുടുംബജീവിതം തുടങ്ങി പൗരധർമ്മത്തിന്റെ അഭേദ്യവും പ്രാഥമികവുമായ ഘടകങ്ങളെപ്പററിയാണു് ഒന്നാം പുസ്തകത്തിൽ നിന്നും മനസ്സിലാക്കിയതു്. പൗരജീവിതത്തിന്റെ സാമാന്യതത്വങ്ങളും, തിരുവിതാംകൂറിലെ ഭരണനിയമങ്ങളും അവയുടെ നിർവ്വഹണസമ്പ്രദായങ്ങളും ഭരണകാര്യങ്ങളിൽ പൗരന്മാർക്കുള്ള സുദൃഢമായ ബന്ധവും കർത്തവ്യങ്ങളും രണ്ടാം പുസ്തകത്തിൽ വിസ്തരിച്ചിട്ടുണ്ടു്. ഈ മൂന്നാംപുസ്തകത്തിലാകട്ടെ, സർവ്വവ്യാപകമായ പൗരബോധത്തെപ്പററിയുള്ള അന്വേഷണമാണു് പ്രതിപാദ്യവിഷയം.

ഒരു ഗവർമ്മെന്റിന്റെ ഭരണക്രമത്തെപ്പററി ചിന്തിക്കുമ്പോൾ സംഘടന, ഭരണയന്ത്രം, ഭരണനയം ഇതരഭരണക്രമങ്ങളുമായുള്ള ബന്ധം, മുതലായവയെ സ്മരിക്കാതെ തരമില്ല. വഞ്ചിരാജ്യത്തിലെ ഒരു പൗരൻ ഇൻഡ്യയിലേയും പൗരനാണെന്നും, വ്യാപകമായ അർത്ഥത്തിൽ, ഒരു ഭൂലോകപൗരനാണെന്നും ഗ്രഹിച്ചാൽ, ഒരു യഥാർത്ഥപൗരൻ എന്ന നിലയിൽ അയാൾ തിരുവിതാംകൂർരാജ്യകാര്യങ്ങളും ഇൻഡ്യൻഭരണരീതികളും മററു രാജ്യങ്ങളിലെ ഭരണസമ്പ്രദായങ്ങളും ശരിയായി മനസ്സിലാക്കിയിരിക്കണമെന്നു ബോധപ്പെടും. അങ്ങനെ പൊ

ത്തുവായ ഒരു ജ്ഞാനം ഉണ്ടാകുന്നതിന്ന വേണ്ടിയാണു ഈ പുസ്തകത്തിലെ പാഠങ്ങൾ സജ്ജീകരിച്ചിരിക്കുന്നതു്.

ഗവമ്മെൻറ് എന്നു പറഞ്ഞാൽ പൗരന്മാൎക്കെതിരായുള്ള ഏതോ ഒരു സ്ഥാപനമാണെന്നു ചിലക്കു തെററായ ഒരു ധാരണയുണ്ടു്. യഥാൎത്ഥത്തിൽ ഗവമ്മെൻറിൻേറയും പൗരന്മാരുടേയും ഉദ്ദേശം രാജ്യത്തിൻെറ പൊതുക്ഷേമമാകുന്നു. ഏതൊരു ഗവമ്മെൻറും പൊതുജനഹിതവും ധൎമ്മവും അനുസരിച്ചേ പ്രവൎത്തിക്കുകയുള്ളൂ. പൊതുജനരക്ഷയ്ക്കുവേണ്ടി ഗവമ്മെൻറ് ഏൎപ്പെടുത്തിയിരിക്കുന്ന നിയമങ്ങൾ അനുസരിക്കുകയും, സഹപൗരന്മാർ ഏതെങ്കിലും വിധത്തിൽ നിയമം ലംഘിക്കുന്നുവോ എന്നു നോക്കുകയും ചെയ്യേണ്ടതു ഓരോ പൗരൻേറയും കൎത്തവ്യമാണ്. എല്ലാ പൗരന്മാരും സമത്വവും സ്വാതന്ത്ര്യവും സാഹോദൎയ്യവും ആദൎശമായി സ്വീകരിക്കണമെന്നു പറയുമ്പോൾ, സഹപൗരന്മാൎക്കു അസഹ്യതയോ ഉപദ്രവമോ നേരിടത്തക്കവണ്ണമുള്ള പ്രവൃത്തികളെല്ലാം പരിത്യജിക്കണമെന്നുകൂടെ മനസ്സിലാകുന്നതാണല്ലോ. ഭൂരിപക്ഷം ന്യൂനപക്ഷത്തിന്ന ദോഷം വരുത്താതെ സൂക്ഷിക്കേണ്ടതും ഒരു പൗരൻെറ പ്രധാനമായ കടമയാകുന്നു. ചുരുക്കിപ്പറഞ്ഞാൽ രാജ്യത്തേയും സഹപൗരന്മാരേയും സ്നേഹിച്ചും നിയമങ്ങൾ അനുസരിച്ചും രാജാവിനേയും ഗവമ്മെൻറിനേയും ബഹുമാനിച്ചും ജീവിക്കുക എന്നുള്ളതാണു നമ്മുടെ പൗരബോധം കൊണ്ടു സാധിക്കേണ്ട കൎത്തവ്യം.

---

അദ്ധ്യായം ൧.

# ഗവമ്മെൻറ്

ഗവമ്മെൻറ് എന്ന ഇംഗ്ലീഷ് പദത്തിൻെറ അത്ഥം ഭരണമെന്നാകുന്നു. ഒരാളിനേയോ പലരേയുമോ ചില കൢപ്തവ്യവസ്ഥകളിൽ നിയന്ത്രിക്കുന്നതിനെയാണ് ഇവിടെ ഗവമ്മെൻെറന്നു വിവക്ഷിക്കുന്നതു്.

ഭരണത്തിൻെറ ആവിർഭാവത്തെപ്പററി ഒരു വിപുലമായ വിചിന്തനം ഇവിടെ അസംഗതമാണ്. കിരാതവൃത്തികളായ ആദിമനുഷ്യർ ഒരുതരത്തിലുള്ള ഭരണത്തിനും വിധേയരായിരുന്നില്ല. കാലക്രമത്തിൽ ജനസംഖ്യ വർദ്ധിക്കുകയും, സ്വൈരജീവിതത്തിനു പരസ്പരസഹകരണം അനുപേക്ഷണീയമാണെന്ന ബോധം അനുഭവത്തിൽവരികയും ചെയ്തപ്പോഴായിരിക്കണം ആദ്യമായി ഭരണക്രമം ഉത്ഭവിച്ചതു്. ഒരു കുടുംബത്തിലുള്ള എല്ലാ അംഗങ്ങളും കുടുംബനായകൻെറ നിയന്ത്രണത്തിനു വിധേയരായി സുഖവും സ്വൈരതയുമനുഭവിക്കുന്നതു തന്നെ ഗവമ്മെൻറിൻെറ ആദിമസ്വരൂപമെന്നു ഗണിക്കാവുന്നതാണ്. അപ്പോൾ ഗവമ്മെൻറിനു ഒരു നേതാവും ആ നേതാവിനെ അംഗീകരിക്കുന്ന ചില അംഗങ്ങളും അംഗീകാരത്തിനു ആധാരമായ പരസ്പരധാരണകളും ആവശ്യമാണെന്നു വരുന്നു. ഇങ്ങനെ നേതാവ് ഭരണകത്താവും, അംഗങ്ങൾ ഭരണീയരും, പരസ്പരധാരണകൾ നിയമങ്ങളും ആയി വളന്നു പില്ക്കാലത്തു ഗവമ്മെൻറിൻെറ രൂപം ധരിച്ചു എന്നനുമാനിക്കുന്നതു തെററാകയില്ല.

ആരംഭദശയിൽ സ്ഥിരമായ വാസസ്ഥാനമോ ഉൽകൃഷ്ടമായ ജീവിതാദർശങ്ങളോ ഇല്ലാതെ അലഞ്ഞു നടന്നിരുന്ന മനുഷ്യർ പ്രകൃതിവിഭവങ്ങളെ ജീവിതസുഖത്തിനുപയോഗിക്കുവാൻ അറിഞ്ഞു തുടങ്ങിയതോടുകൂടി പല സ്ഥലങ്ങളിലും സംഘമായി താമസിക്കാനും കൃഷി ചെയ്യാനും ഇടയായി. അപ്പോഴാണു ജീവിതത്തിനു ചില ഉദ്ദേശങ്ങളുണ്ടെന്ന് അസ്പഷ്ടമായിട്ടെങ്കിലും അവർ ഗ്രഹിച്ചുതുടങ്ങിയതു. ജീവിതം ആദ്യന്തം ഈ ഉദ്ദേശനിർവഹണമാണെന്നു വന്നതോടുകൂടി ഓരോരുത്തനും തൻെറ താൽപര്യങ്ങളെ സംരക്ഷിക്കുവാൻ ആശയുണ്ടായി. ഈ താൽപര്യസംരക്ഷണമാണു അന്യന്മാരിൽ നിന്നുള്ള ആക്രമണങ്ങൾക്കു നിവാരണമുണ്ടാക്കാൻ അവനെ പ്രേരിപ്പിച്ചതു. കയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്ന് അതുവരെ നടപ്പിലിരുന്ന നയം പുതിയ സാമൂഹ്യജീവിതത്തിൽ പ്രായോഗികമല്ലെന്നു മനുഷ്യർ മനസ്സിലാക്കി. തന്നിമിത്തം ഓരോരുത്തൻെറയും താൽപര്യങ്ങൾക്കു സീമകൾ കല്പിക്കാനും, സീമാലംഘനംമുഖേന സ്വൈരത കുറയാതിരിക്കാൻ പ്രമാണികളുടെ മദ്ധ്യസ്ഥവിധികൾ സ്വീകരിക്കാനും ജനങ്ങൾ നിർബന്ധിതരായി. ക്രമേണ ഇത്തരം പ്രമാണികൾ ഭരണകർത്താക്കളായിത്തീരുകയും കൂടുതൽ ആളുകൾ അവരുടെ നിയന്ത്രണത്തിനു വിധേയത്വം അവലംബിക്കുകയുംചെയ്തു. ജീവിതസന്ധാരണവിഷയങ്ങളിൽ ജനസമൂഹങ്ങൾ പരസ്പരം യുദ്ധത്തിൽ ഏർപ്പെടേണ്ടിവന്നതോടുകൂടി പല സ്ഥലങ്ങളിലും നേതാക്കൾക്ക് അവരവരുടെ അധികാരസീമകൾ അന്യാക്രമണം കൂടാതെ രക്ഷിക്കേണ്ട ആവശ്യം നേരിട്ടു. ഒരു പ്ര

മാണിക്കതന്നെ തന്റെ നിയന്ത്രണത്തിനു വിധേയരായ ആളുകളുടെ മദ്ധ്യേ സമാധാനം പാലിക്കേണ്ടതായും മററു പ്രമാണികളുമായി എതിരിടാതെ കഴിച്ചുകൂട്ടേണ്ടതായും വന്നുകൂടി. ഇങ്ങനെ ആഭ്യന്തരസമാധാനപാലനവും ബാഹ്യാക്രമണനിവാരണവും ഗവമ്മെൻറുകളുടെ മുഖ്യ സ്വഭാവങ്ങളായി പരിണമിച്ചു. ഇപ്രകാരം ജനസമൂഹത്തിന്റെ ജീവിതത്തെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന സ്ഥാപനത്തേയോ സംഘത്തേയോ നിർദ്ദേശിച്ചാണ് സാധാരണയായി ഗവമ്മെൻറ് എന്ന പദം ഉപയോഗിക്കുന്നത്.

ഗവമ്മെൻറിന്റെ നിയന്ത്രണത്തിൽപെട്ട ആളുകൾ ജീവിക്കുന്ന സ്ഥലത്തിനു ദേശമെന്നും രാജ്യമെന്നും പില്ക്കാലത്തു പേരുണ്ടായി. അതോടുകൂടി ഒരു രാജ്യത്തിൽ വസിക്കുന്ന ജനസമൂഹത്തെ സമുദായമെന്നു വ്യവഹരിക്കാനും തുടങ്ങി. ആധുനികകാലത്തു സമുദായം എന്ന പദം മതത്തേയോ തൊഴിലിനേയോ ആസ്പദമാക്കിയുള്ള വർഗ്ഗഭേദങ്ങളെയാണ് സൂചിപ്പിക്കുന്നത്. പക്ഷേ, ഭരണസംബന്ധമായ കാൎയ്യങ്ങളുടെ പ്രതിപാദനത്തിൽ സമുദായപദത്തിന് ആ വിവക്ഷ അസംബദ്ധമാകുന്നു. ഒരാളിന്റെയോ ഒരു വ്യവസ്ഥയുടേയോ നിയന്ത്രണത്തിനധീനമായി ഏകോപിച്ചു പ്രവർത്തിക്കുന്ന ജനസമൂഹമെന്നാണ് സമുദായപദത്തിനുള്ള വ്യാപകമായ അത്ഥം. ജാതിമതാചാരവ്യത്യാസങ്ങൾക്ക് ഇവിടെ യാതൊരു സ്ഥാനവുമില്ല.

ഗവമ്മെൻറുകൾ എങ്ങനെ ഉത്ഭവിച്ചു? അവ ആധുനികരൂപങ്ങൾ പ്രാപിച്ചതെങ്ങനെ? എന്നിങ്ങനെയുള്ള അന്വേഷണത്തെക്കാൾ ഗൌരവമേറിയതു

ഭരണസമ്പ്രദായങ്ങളെപ്പററിയുള്ള പര്യാലോചനയാണ്. പ്രാചീനകാലം മുതൽ ലോകത്തിൽ പ്രധാനമായി മൂന്നു വിധത്തിലുള്ള ഭരണരീതികളത്രേ കണ്ടുവരാറുള്ളത്. അവ ഒരു രാജാവിൽ സകല അധികാരങ്ങളും ലയിക്കുന്ന രാജാധിപത്യം അഥവാ ഏകാധിപത്യവും, നാട്ടിലെപ്രമാണികൾ ഉൾപ്പെട്ട ഒരു സംഘത്തിൻെറ നേതൃത്വത്തിൽ നടക്കുന്ന സംഘാധിപത്യം അഥവാ പ്രഭുഭരണവും, ഭരണീയരുടെ പ്രതിനിധികളിൽ സർവാധികാരങ്ങളും നിക്ഷിപ്തമായിട്ടുള്ള ജനാധിപത്യം അഥവാ പ്രജാധിപത്യവുമാകുന്നു. ഏകാധിപത്യത്തിനു ഭാരതത്തിലെ പുരാണപ്രസിദ്ധന്മാരായ രാജാക്കന്മാരുടെ ഭരണവും, സംഘാധിപത്യത്തിനു പ്രാചീനറോമായിലെ പ്രഭുഭരണവും, പ്രജാധിപത്യത്തിനു ഫ്രാൻസ്, അമേരിക്കൻ ഐക്യനാടുകൾ മുതലായ രാജ്യങ്ങളിലെ ഇപ്പോഴത്തെ ഭരണസമ്പ്രദായവും ദൃഷ്ടാന്തങ്ങളാണ്.

മനുഷ്യർ സമൂഹങ്ങളായി പിരിഞ്ഞുജീവിതം ആരംഭിച്ചപ്പോൾ അന്യോന്യസംഘട്ടനം കൂടാതെയുള്ള ജീവിതപരിപാടിക്കു ഒരു നേതാവിൻെറ ആവശ്യം നേരിട്ടുവെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആകാരവിശേഷമോ, കമ്മകുശലതയോ, വചോധാടിയോ ഇവ എല്ലാവുമോ ഉള്ള ഒരാൾ സ്വാഭാവികമായി നേതൃത്വം വഹിച്ചു തുടങ്ങിയിരിക്കാം. അപ്രകാരമുള്ള നേതാവിൽ പരിശോഭിച്ചിരുന്ന രഞ്ജകശീലമായിരിക്കാം പില്ക്കാലത്തു പ്രസ്തുതനേതാവിനു രാജാവെന്ന പേരുണ്ടാകാനുള്ള യഥാൎത്ഥകാരണം. പിന്നീടു രാജത്വം പരമ്പരാഗതമായി തുടൎന്നുപോരുകയും, ആ സ്ഥാനത്തോടു ജന

ങ്ങൾ നിസ്സന്ദേഹമായ വിധേയഭാവം അവലംബിക്കയും ചെയ്തു. യഥാർത്ഥരാജാധിപത്യത്തിൽ രാജാവു യാതൊരുത്തരോടും ഉത്തരവാദിത്വം വഹിക്കേണ്ട ആവശ്യമില്ല. ആ നിലയിൽ രാജാവിനെ ദൈവത്തിൻെറ പ്രതിനിധിയെന്നു പല ജനസമൂഹങ്ങളും വിശ്വസിക്കുന്നു. രാജാവു ചെയ്യുന്നതൊന്നും തെററല്ലെന്നു ഇംഗ്ലീഷിലും 'രാജാ പ്രത്യക്ഷദൈവതം' എന്നു സംസ്കൃതത്തിലും ഓരോ ആപ്തവാക്യവുമുണ്ട്. അതുകൊണ്ടാണു രാജസ്ഥാനം നിരൂപണാതീതം എന്നു പറയപ്പെട്ടുന്നത്.

ഒരു വ്യക്തിയുടെ ഭരണമാണു ഏകാധിപത്യമെന്നു പറയുമ്പോൾ ഭരണകാർയ്യത്തിൽ ജനങ്ങളുടെ താൽപര്യങ്ങൾക്കു വേണ്ടുവോളം പരിഗണന നല്കാൻ പാടില്ലെന്നില്ല. ബഹുജനങ്ങളുടെ സമ്മതം കൂടാതെ ഒരാളിനും ഭരണം നടത്താൻ സാദ്ധ്യമല്ലല്ലോ. ഏകാധിപത്യ ഗവമ്മെൻറുകളും, 'ഭൂരിപക്ഷ ഭൂരി ഗുണം' എന്ന തത്വമനുസരിച്ചു ചില നിശ്ചിതവ്യവസ്ഥകളോടുകൂടി നിയമനിർമ്മാണകൃത്യം നിർവ്വഹിക്കുകയും അവയെ പ്രായോഗികമാക്കി ഭരണം നടത്തുകയുമാണു ചെയ്യുന്നത്. രാജാവിനെ പ്രജകൾ പിതാവിനെപ്പോലെ ബഹുമാനിക്കുകയും പ്രജകളെ രാജാവ് പുത്രനിർവിശേഷം സ്നേഹിക്കുകയും ചെയ്യണമെന്നു ഭാരതീയരാജധർമ്മം അനുശാസിക്കുന്നു. ആദിമകാലത്തു സർവത്ര ഏകാധിപത്യ ഭരണമായിരിക്കണം നടപ്പിലിരുന്നത്. പൊതുസമ്മതത്തെ ആസ്പദമാക്കിയുള്ള ചില ധർമ്മങ്ങൾ അന്നു

ഭരണാധികൃതന്മാരേയും ഭരണീയരേയും ബന്ധിച്ചിരുന്നു. അവയെ ഭേദപ്പെടുത്താൻ താൽപര്യമില്ലാത്ത രാജ്യങ്ങളിൽ ഇന്നും ഏകാധിപത്യം തന്നെയാണ് നിലവിലിരിക്കുന്നത്.

പ്രഭുഭരണത്തിലാകട്ടെ, ഭരണപരമായ നയത്തിന് ഏകമനോഭാവമോ സാമാന്യജനങ്ങളുടെ താൽപര്യങ്ങളിൽ ശ്രദ്ധയോ വരാൻ പ്രയാസമാകുന്നു. അതുകൊണ്ട് ഈ രീതി ഒരിടത്തും ദീർഘകാലം നിലനില്ക്കാൻ ഇടയുണ്ടായില്ല. ജനപ്രതിനിധികളാൽ നടത്തപ്പെടുന്ന ഭരണസമ്പ്രദായമാണ് ജനാധിപത്യമെന്നു സൂചിപ്പിച്ചിട്ടുണ്ടല്ലോ. സമത്വം, സ്വാതന്ത്ര്യം, സഹോദര്യം എന്നിവയാണ് ജനാധിപത്യഭരണത്തിന്റെ മൗലികാദർശങ്ങൾ. ജനങ്ങളുടെ ക്ഷേമം അതിന്റെ ലക്ഷ്യവും അവരുടെ അഭിമതം അതിന്റെ ആധാരവുമാകുന്നു. രാജ്യത്തിന്റെ നാനാഭാഗങ്ങളിലുമുള്ള ജനപ്രതിനിധികൾ ഒരു സ്ഥലത്തു വന്നുചേർന്ന് അഭിപ്രായം ഏകീകരിക്കാൻ ഈ ഭരണസമ്പ്രദായം സൌകര്യം നൽകുന്നുവെന്നുള്ളതു ഒരു പ്രധാന സംഗതിയാണ്.

എന്നാൽ ഈ മൂന്നു ഭരണസമ്പ്രദായങ്ങളും ഗുണദോഷസമ്മിശ്രങ്ങളാകുന്നു. ദ്രുതഗതിയിലും രഹസ്യമായും ഭരണകാര്യങ്ങൾ നടത്തേണ്ടിവരുന്ന അവസരങ്ങളിൽ, വിശേഷിച്ചും യുദ്ധകാലങ്ങളിൽ, രാജാധിപത്യം ഗുണകരമാണ്. രാജസ്ഥാനം സംബന്ധിച്ചുള്ള ആഡംബരങ്ങളും പദവികളും പ്രാബല്യങ്ങളും ഭരണീയരെ ആകർഷിച്ചു അവരിൽ അനുസരണഭാവം സഞ്ജാ

തമാക്കുന്നു. ഗുണവാനും ഭരണകുശലനുമായ രാജാവു ഭരിക്കുന്ന കാലത്തു പ്രജകൾ ചുമതലകളൊന്നും വഹിക്കാതെതന്നെ ഭരണത്തിൻെറ നന്മകൾ അനുഭവിക്കുന്നു. അക്ബർ ചക്രവത്തിയുടെ ഭരണകാലം ഇതിനു തക്ക ഉദാഹരണമാണ്. എന്നാൽ എല്ലാ രാജാക്കന്മാരും ഒരുപോലെ ഗുണവാന്മാരായിരിക്കാൻ ഇടയില്ലല്ലോ. അങ്ങനെവരുമ്പോൾ, ദുർഗ്ഗുണന്മാരുടെ വ്യക്തിപരമായ ദോഷങ്ങൾ ഭരണകാര്യങ്ങളിൽ പ്രതിഫലിച്ചു ഭരണീയക്കു ഉപദ്രവകരമായും തീരാറുണ്ട്.

ജനകീയഭരണം ആദരണീയമെങ്കിലും ദോഷരഹിതമെന്നു കരുതാവുന്നതല്ല. ഒരു രാജ്യത്തിലുള്ളവരെല്ലാം ചേന്നു ഭരണം നടത്തുന്നതു പ്രായോഗികമല്ലാത്തതുകൊണ്ടു് സമർത്ഥന്മാരായ പ്രതിനിധികൾ മുഖേനയാണ് അമ്മേരിക്കാ, ഫ്രാൻസ് മുതലായ രാജ്യങ്ങളിൽ ഭരണം നിർവഹിക്കുന്നതു്. പ്രതിനിധികളെനിയമിക്കുന്നതു തിരഞ്ഞെടുപ്പുമൂലമാകുന്നു. തിരഞ്ഞെടുപ്പുകളിൽ ഭൂരിപക്ഷമാണല്ലോ പ്രമാണം. ഭൂരിപക്ഷമനുസരിച്ചു തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തി തൻെറ നേതൃത്വം സ്വയം സമ്മതിക്കാത്തവരുടേയും നേതാവായിത്തീരുകയാണ് ചെയ്യുന്നതു്. സമ്മതിദാനം ചെയ്യാത്തവരോട് ഈ നേതാവിനു നീരസത്തിനും പകവീട്ടലിനും വകയുമുണ്ടല്ലോ. ഇതു കൂടാതെയും, ജനങ്ങളിൽ ഭൂരിഭാഗക്കാരായ സാധാരണന്മാരാണ് ജനകീയ ഭരണത്തിൽ നിയന്താക്കളായി വരുന്നതു്. രാഷ്ട്രീയകാര്യങ്ങളിൽ സാമാന്യ ഭൂരിപക്ഷത്തിൻെറ അഭിപ്രായം ചിലപ്പോൾ

അബദ്ധമായിട്ടും കാണുന്നുണ്ട്. അഭിപ്രായത്തിന്റെ വില അതിന്റെ ഗുണദോഷങ്ങളെ ആസ്പദമാക്കി നിണ്ണയിക്കേണ്ടതിനു പകരം അതിനെ പിൻതാങ്ങുന്ന ആളുകളുടെ എണ്ണംനോക്കി പരിഗണിക്കുന്നു എന്നുള്ളതു് ഒരു ദൂഷ്യമായിട്ടാണു കാണ്ടുവരാറുള്ളതു്.

പ്രജാധിപത്യസിദ്ധാന്തപ്രകാരം പൊതുജനപ്രതിനിധികളടങ്ങിയ പാർലമെൻേറാ പ്രജാസഭയോ രാജ്യത്തിലെ ഭൂരിപക്ഷം ജനങ്ങളുടെ നാവായിട്ടാണു സങ്കല്പിച്ചിട്ടുള്ളതു്. പൌരന്മാക്കു് അവരുടെ പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിനു വോട്ടവകാശം നൽകിയിട്ടുള്ളതുകൊണ്ടു്, പ്രസ്തുത സങ്കല്പത്തിനു അടിസ്ഥാനം ഇല്ലാതില്ല. എന്നാൽ വോട്ടർ സ്വന്തം ആവശ്യവും നാട്ടിന്റെ നന്മയും പ്രതിനിധിസഭയുടെ സ്വഭാവവും വിവേചിക്കാൻ, വിദ്യാഭ്യാസത്തിൻേറയും രാഷ്ട്രീയവിജ്ഞാനത്തിൻേറയും അഭാവത്താൽ, അപ്രാപ്തനാണെന്നു വരുകിൽ ഭരണം നന്നാകാൻ ഇടയില്ല. എന്നുമാത്രമല്ല, പ്രജാധിപത്യം നിലനില്ക്കണമെങ്കിൽ പ്രതിനിധികൾക്കു പരസ്പരം സഹകരണമനസ്ഥിതിയും നിസ്സാരമായ അഭിപ്രായവ്യത്യാസങ്ങളെ അവഗണിച്ചു് പ്രധാനവും അപ്രധാനവുമായ കാര്യങ്ങളെ തിരിച്ചറിയാനുള്ള പ്രാപ്തിയും ഉണ്ടായിരിക്കണം. പ്രജാധിപത്യത്തിന്റെ വിജയം കുടുംബമെന്നോ, ജാതിയെന്നോ, മതമെന്നോ ഉള്ള ചിന്തകൾക്കതീതമായ പൊതുജനസംസ്കാരത്തേയും സ്വഭാവഗുണങ്ങളേയും പരിതഃസ്ഥിതികളേയുമാണു് ആശ്രയിച്ചിരിക്കുന്നതു്. ജനാധിപത്യം ദുഷിക്കുകയോ ദുർബലമാവു

കയോ ചെയ്താൽ അതു് ഏതെങ്കിലും ചില സമ്പന്നന്മാരിലോ സേനാധിപന്മാരിലോ കക്ഷിനേതാക്കന്മാരിലോ സർവ്വാധിപത്യമായി ലയിക്കാനാണ് എളുപ്പം. ആ സർവ്വാധിപത്യത്തെയാണു സാധാരണയായി ഡിക്റേറററർ ഭരണമെന്നു പറയുന്നതു്. ജർമ്മനിയിലെ ഹിററ്ലരുടേയും ഇററലിയിലെ മുസ്സോളിനിയുടേയും ഭരണം ഇതിനു ദൃഷ്ടാന്തങ്ങളാണു്. ഇങ്ങനെയുള്ള ഡിക്േടററർമാരുടെ കാലത്തിനുശേഷം അതേവിധത്തിൽ മറെറാരാളെ ലഭിക്കാൻ ക്ഷണസാദ്ധ്യമല്ലാത്തതിനാൽ രാജ്യങ്ങൾ ക്രമേണ അരാജകത്വത്തിൽ നിപതിക്കാനിടയാകുന്നു. ചുരുക്കിപ്പറഞ്ഞാൽ പ്രജാധിപത്യം കാര്യക്ഷമമായ ഭരണത്തിനു പര്യാപ്തമല്ലെന്നുള്ള ഒരഭിപ്രായം യൂറോപ്പിൽ സർവ്വവ്യാപകമായിത്തീർന്നിട്ടുണ്ടു്.

ഇപ്പോൾ ഒരുകൂട്ടർ ആഗ്രഹിക്കുന്നതു രാജാധിപത്യത്തിൻേറയും ജനാധിപത്യത്തിൻേറയും ഗുണാംശങ്ങളെ സംയോജിപ്പിച്ചുള്ള ഒരു ഭരണക്രമമാണു്. ഏറെക്കുറെ ഈ രീതിയിലുള്ള ഒരു ഭരണവ്യവസ്ഥയാണു ബ്രിട്ടീഷ് സാമ്രാജ്യം വളരെക്കാലമായി സ്വീകരിച്ചു പോരുന്നതു്. അതിനെപ്പററി കൂടുതലായ ചില വിവരങ്ങൾ മറെറാരിടത്തു പ്രസ്താവിക്കുന്നതാണു.

ഇനി നാം മനസ്സിലാക്കേണ്ട സംഗതി ഭരണം ഏതുതരത്തിലുള്ളതായാലും അതിൻെറ ശ്രദ്ധ ഏതേതു കാര്യങ്ങളിൽ എത്രത്തോളം പതിയേണ്ടിവരുന്നുവെന്നും അതെങ്ങനെ സാധിച്ചുവരുന്നുവെന്നും ഉള്ളതാകുന്നു.

പൊതുജനങ്ങളുടെ സർവ്വതോമുഖമായ ക്ഷേമമാണ് ഒരു ഗവൎമ്മെൻറിൻെറ പ്രഥമലക്ഷ്യമായിരിക്കേണ്ടതു്. ഒരു രാജ്യത്തിലെ വ്യക്തികളെല്ലാം താന്താങ്ങളുടെ ക്ഷേമത്തെ ലാക്കാക്കി പ്രവൎത്തിക്കുമ്പോൾ ഒരാളിൻെറ കൃത്യം മററൊരാളിൻെറ ക്ഷേമത്തിനു ബാധകമായിത്തീരാനിടയുണ്ടല്ലോ. പുകവിടുക, ചെളിവെള്ളം ചോൎത്തുക മുതലായവ ഇതിനുദാഹരണങ്ങളാണ്. അങ്ങനെ സംഭവിക്കാതെ ഓരോ പൗരൻേറയും അവകാശങ്ങൾക്കു സീമ നിശ്ചയിച്ച് അതു സുരക്ഷിതമായിരിക്കുന്നതിനു വേണ്ട സഹായം ചെയ്വാൻ ഗവൎമ്മെൻറു കടപ്പെട്ടിരിക്കുന്നു.

എ എന്ന ആൾ ബി-യുടെ വസ്തു കവൎന്നെടുക്കുന്നു എന്നു വിചാരിക്കുക. അങ്ങനെവരുമ്പോൾ ബി-യുടെ അവകാശത്തെ എ-യുടെ ആക്രമണത്തിൽനിന്നു രക്ഷിക്കേണ്ട ഭാരം ഗവൎമ്മെൻറിനുള്ളതാണ്. വസ്തു കവൎന്നെടുക്കുന്നതുപോലെ തന്നെ മററു പല അന്യായങ്ങളും വ്യക്തികൾ അന്യോന്യം ചെയ്വാൻ സന്ദൎഭമുണ്ടാകുമ്പോഴെല്ലാം അതാതിനു യോജിച്ച പരിഹാരങ്ങൾ ഗവൎമ്മെൻറു ചെയ്തേ മതിയാവൂ. ഒരുത്തൻ മററൊരുത്തനെ ദേഹോപദ്രവമേല്പിക്കാതെ സൂക്ഷിക്കുക, അന്യനു രോഗമോ ഉപദ്രവമൊ ഉണ്ടാക്കുന്ന നടപടികളെ തടയുക, സാംക്രമിക രോഗനിവാരണത്തിനു വേണ്ടതു ചെയ്യുക എന്നു തുടങ്ങി പൊതുജനങ്ങളുടെ ഓരോ ആവശ്യവും വിവേചിച്ചു വേണ്ട നിയമങ്ങൾ ഉണ്ടാക്കുകയാണു ഗവൎമ്മെൻറിൻെറ ഒരു പ്രധാന ധൎമ്മം. നിയമങ്ങൾ ഉണ്ടാക്കുന്നതോടുകൂടി അവയെ വേണ്ടവിധം പാലിക്കുന്നതിനു പ്രാപ്തന്മാരായ

ആളുകളെ ആവശ്യമുള്ള അധികാരങ്ങൾ നല്കി നിയോഗിക്കുന്നതും ഗവമ്മെൻറിൻെറ ചുമതലയാകുന്നു. പ്രജകൾ തങ്ങളുടെ ജീവൻ, ധനം, അന്തസ്സ്, ആദിയായവ സുരക്ഷിതമാണെന്നു വിശ്വസിച്ചു സമാധാനജീവിതം നയിക്കാൻ ഇടവരുന്നു എന്നതാണ് ആഭ്യന്തരസമാധാനസംരക്ഷണത്തിൻെറ ശരിയായ ഫലം.

ആഭ്യന്തരഭരണം ശരിപ്പെടുത്തുക മാത്രമല്ല, വിദേശീയാക്രമണത്തിൽ നിന്നും രാജ്യത്തേയും രാജ്യാതിത്തികളേയും രക്ഷിക്കുകയും, ഗവമ്മെൻറുകളുടെ കടമയാണ്. ഇതിലേക്കു കാലോചിതമായ ഒരു സൈന്യസംഘടനയും ആവശ്യമാകുന്നു. ഇതു കൂടാതെ വിദേശങ്ങളുമായുള്ള മൈത്രീബന്ധം പാലിക്കുന്നതിനു അത്യന്താപേക്ഷിതമായ ആലോചനകൾ നടത്തി വേണ്ടുന്ന കരാറുകൾ ചെയ്യുന്നതും ഭരണകൂടങ്ങളുടെ അനിവാര്യമായ കത്തവ്യമത്രേ.

ഇങ്ങനെ ഗവണ്മെൻറിനു രാജ്യത്തിൽ ആഭ്യന്തരസമാധാനം പാലിക്കുക, രാജ്യത്തെ വിദേശീയാക്രമണങ്ങളിൽ നിന്നു രക്ഷിക്കുക, എന്നു രണ്ടു ധമ്മങ്ങളുണ്ട്. ഈ ധമ്മങ്ങൾ നിർവഹിക്കുന്നതിനു നിയമങ്ങൾ, ഉദ്യോഗസ്ഥന്മാർ, സൈന്യം, ഉടമ്പടികൾ ഇവയൊക്കെ ആവശ്യമായിരിക്കുന്നു. സൌകര്യാംപോലെ പല ഭരണവകുപ്പുകാം രൂപവൽക്കരിച്ചാണ് രാജ്യഭരണം നിർവഹിക്കുന്നത്. ഭരണത്തിനാവശ്യമായ ധനം ശേഖരിക്കുക, രാജ്യവാസികളെ അഭ്യസ്തവിദ്യരാക്കുക, വൈദ്യസഹായം നല്കിയും മററുവിധത്തിലും ജനങ്ങളുടെ ആരോഗ്യം സംരക്ഷിക്കുക,

ജീവധനാദികളെ സുരക്ഷിതമാക്കുന്നതിന്നു നീതിന്യായ പരിപാലനം നിർവഹിക്കുക, ശത്രുപീഡയെ നിവാരണം ചെയ്യുക ഇങ്ങനെ രാജ്യഭരണത്തിന്നാവശ്യമുള്ള കൎമ്മങ്ങളെ സൌകൎയ്യംപോലെ വിഭജിച്ച് ഓരോന്നിന്നും പ്രാപ്തന്മാരായ ആളുകളെ നിശ്ചയിച്ചു ഗവൎമ്മെൻറുകൾ ഭരണം നടത്തിവരുന്നു.

---

## ചോദ്യങ്ങൾ.

1. ഭരണത്തിന്റെ ആവിർഭാവം എങ്ങിനെയായിരിക്കാം? അതിന്റെ പ്രാരംഭരൂപം എന്തായിരുന്നുവെന്നു വിശദമാക്കുക.
2. ഭരണരീതികളിൽ പ്രധാനമായവ ഏതെല്ലാം? അവയുടെ ഗുണദോഷങ്ങളെപ്പററി ചുരുക്കി എഴുതുക.
3. ഒരു ഗവൎമ്മെൻറിന്റെ ധൎമ്മങ്ങൾ എന്തെല്ലാം?

## അദ്ധ്യായം ൨.

# ബ്രിട്ടീഷ് സാമ്രാജ്യം.

നമ്മുടെ രാജ്യത്തിൽ ഏതുവിധത്തിലാണു ഭരണം നടക്കുന്നതെന്നു ഏറെക്കുറെ നാം മനസ്സിലാക്കിക്കഴിഞ്ഞല്ലോ. ഇനി നമ്മുടെ മേല്ക്കോയ്മസ്ഥാനം വഹിക്കുന്ന ബ്രിട്ടീഷ് ഗവമ്മെൻറിന്റെ സ്വഭാവത്തെയും ബ്രിട്ടീഷ്സാമ്രാജ്യവ്യവസ്ഥയേയും അവയോടു അടുത്ത് ബന്ധമുള്ള മററുസംഗതികളേയുംപററി ആലോചിക്കാം.

ഒന്നിലധികം രാഷ്ട്രങ്ങളുടെ മേല്ക്കോയ്മയുള്ള ഒരു ഭരണാധികാരിയെ സമ്രാട്ട് എന്നും സമ്രാട്ടിന്റെ അധികാരത്തിൽപ്പെട്ട രാജ്യങ്ങളെ എല്ലാം ചേർത്തു സാമ്രാജ്യം എന്നും പറയുന്നു. ഇതിൽ സമ്രാട്ടു നേരിട്ടു ഭരിക്കുന്ന രാജ്യവും അദ്ദേഹത്തിനു മേല്ക്കോയ്മയുള്ള രാജ്യങ്ങളും ഉൾപ്പെടും. പാശ്ചാത്യദേശങ്ങളിൽ ആദ്യംസ്ഥാപിച്ച സാമ്രാജ്യം ഏതൻസിലായിരുന്നു. ഗ്രീസിലെ ഒരു സംസ്ഥാനമായിരുന്ന ഏതൻസ്നഗരം കാലക്രമത്തിൽ വളൎന്നു മററു പല സംസ്ഥാനങ്ങളുടെയും മേല്ക്കോയ്മ കൈവശപ്പെടുത്തി. അതിന്റെ അധഃപതനത്തിനു ശേഷം അലക്സാണ്ഡർ ഒരു സാമ്രാജ്യം സ്ഥാപിച്ചു. അദ്ദേഹത്തിന്റെ അകാലമരണാനന്തരം അതും ഛിന്നഭിന്നമായി ഈ സമയത്തു ഇററലിയിലെ റോമാനഗരം ക്രമേണ അയൽരാജ്യങ്ങളെ കീഴടക്കി അതിന്റെ വിസ്തൃതി വർദ്ധിപ്പിക്കാൻ തുടങ്ങി. ഒടുവിൽ അതു ഇ

ററലി മുഴുവനും മദ്ധ്യധരണിക്കടലിനു ചുററുമുള്ള രാജ്യ ങ്ങളും ചേർന്ന ഒരു സാമ്രാജ്യത്തിൻെറ തലസ്ഥാനമാവുക യുംചെയ്തു. അക്കാലത്തു ജനകീയഭരണമാണു റോമിൽ നടപ്പിലിരുന്നതെങ്കിലും വിസ്തൃതമായ ഒരു സാമ്രാജ്യ മായപ്പോൾ അതു് ഏകാധിപത്യത്തിൽ കലാശിച്ചു. ആ സാമ്രാജ്യവും കാലാന്തരത്തിൽ നാമാവശേഷമായിത്തീൎന്നു. ഏഷ്യയിൽ, ബാബിലോണിയാ, സിറിയാ, പേർഷ്യാ, ചൈനാ, ഇൻഡ്യാ എന്നീ ഭൂഭാഗങ്ങളിലും പല സാമ്രാ ജ്യങ്ങൾ ഉൽഭവിച്ചു, വളൎന്നു, പ്രാബല്യംപ്രാപിക്കുകയും കാലക്രമത്തിൽ നശിക്കുകയും ചെയ്തിട്ടുണ്ടു.

എന്നാൽ ബ്രിട്ടിഷു സാമ്രാജ്യത്തിൻെറ നില ഇവ യിൽനിന്നും തുലോം വ്യത്യസ്തമാണ്. അവിടത്തെ ജന ങ്ങളുടെ നിയമവിധേയത്വം, സ്വാതന്ത്ര്യേച്ഛ മുതലായ സ്വഭാവഗുണങ്ങൾ, ജനകീയഭരണത്തിനു യോഗ്യമായ രാജ്യത്തിൻെറ പരിതഃസ്ഥിതികൾ, പരമ്പരാഗതമായ രാഷ്ട്രീയപുരോഗതി, ഇവയെല്ലാം ഇതരരാജ്യങ്ങളെ അ പേക്ഷിച്ചു പ്രത്യേകനിലയിലാണു കാണുന്നതു്. സാമ്രാജ്യ ത്തിൻെറ സ്ഥാപനരീതിയിലും വളർച്ചയിലും ഭരണവ്യവ സ്ഥയിലും ബ്രിട്ടീഷ് സാമ്രാജ്യം ഇതരസാമ്രാജ്യങ്ങളിൽനി ന്നും വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. ഒരു സമ്രാട്ടിനാൽ ഭരിക്കപ്പെടുന്നുവെങ്കിലും അതു ഏറെക്കുറെ സ്വതന്ത്രങ്ങ ളായ രാജ്യങ്ങൾ ഒന്നുചേൎന്നുള്ള ഒരു സംയുക്തസാമ്രാജ്യമാ ണെന്നുവേണം പറയുവാൻ. ഈ സാമ്രാജ്യം സ്ഥാപിതമാ യതു് യാതൊരു രാജാവിൻെറയും ദിഗ്വിജയം കൊണ്ടല്ല. നേരെമറിച്ചു്, അനേകകാലത്തെ ക്രമപ്രവൃദ്ധമായ വളർച്ച യുടെ ഫലമായിട്ടാണു ബ്രിട്ടീഷ് സാമ്രാജ്യം ആധുനിക

യിലെത്തിയതു്. എന്നു മാത്രമല്ല, ചരിത്രപ്രസിദ്ധങ്ങളായ മററെല്ലാ സാമ്രാജ്യങ്ങളേയും ഇതു് അധഃകരിക്കുകയും ചെയ്തിരിക്കുന്നു.

ഇപ്പോഠം എല്ലാ ഭൂഖണ്ഡങ്ങളിലും വ്യാപിച്ചിരിക്കുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തിൽ ഭൂലോകത്തിൻെറ നാലിൽ ഒരു ഭാഗം അടങ്ങിയിരിക്കുന്നു. അതിവിപുലമായ ബ്രിട്ടീഷ് സാമ്രാജ്യം ഭൂഗോളം മുഴുവൻ—അവിടവിടെയായി—വ്യാപിച്ചുകിടക്കുന്നതുകൊണ്ടാണ് അവിടെ സൂര്യൻ ഒരിക്കലും അസ്തമിക്കുന്നില്ലെന്നു പറയപ്പെടുന്നതു്. പ്രാചീനകാലത്തു് ബ്രിട്ടന്ന് ഒരു സാമ്രാജ്യം ഉണ്ടായിരുന്നില്ലെന്നു തന്നെയല്ല, യൂറോപ്യശക്തികളുടെ ദൃഷ്ടിയിൽ അതു കേവലം ഒരു ദ്വീപ് എന്ന നിലയിൽ മാത്രമേ പ്രത്യക്ഷമായിരുന്നുള്ളൂ. ഇപ്രകാരം ഒരു ദ്വീപായിരുന്ന ബ്രിട്ടൻ ഒരു മഹാസാമ്രാജ്യമായി പരിണമിച്ച കഥയേയും ഇത്ര ഉൽക്കർഷത്തിലേക്ക് അതിനെ ആനയിച്ച മഹാന്മാരുടെ അദ്ധ്വാനത്തേയും പററി പൂർണ്ണമായി പ്രതിപാദിക്കണമെങ്കിൽ ഒരു പ്രത്യേക ഗ്രന്ഥംതന്നെ വേണ്ടിവരും. ഇവരിൽ പ്രധാനികളായ ചിലരെപ്പററി മാത്രം ഇവിടെ സംഗ്രഹമായി പ്രസ്താവിക്കാം.

ഇംഗ്ലീഷ്കാൎക്ക് ഇതരരാജ്യങ്ങളെ അധീനമാക്കുന്നതിനുള്ള ആഗ്രഹം ജനിച്ചതു് ഇററാലിയനായ കൊളംബസ് അമേരിക്കാ കണ്ടുപിടിച്ചതിനെ തുടൎന്നായിരുന്നു. ഈ നവീനഭൂഭാഗത്തിലെ സാമ്പത്തികൈശ്വര്യത്തെപ്പററി ഗ്രഹിച്ചപ്പോഠം ഇംഗ്ലീഷ്കാൎക്കും കപ്പൽനിൎമ്മിക്കുന്നതിനും കടൽ കടന്നു കച്ചവടം നടത്തുന്നതിനുമുള്ള

ഉത്സാഹം ഉണ്ടാവുകയും, അങ്ങനെ അജ്ഞാതമായ രാജ്യങ്ങൾ കണ്ടുപിടിച്ച് ആദായം വർദ്ധിപ്പിക്കുന്നതിനുള്ള അഭിനിവേശം ജനിക്കുകയും ചെയ്തു. ഇവരിൽ ഒരു കൂട്ടർ ദക്ഷിണ അമേരിക്കയിൽ എത്തി ഖനികളിൽനിന്നു സ്വർണ്ണവും വെള്ളിയും സംഭരിച്ചുതുടങ്ങി. ചിലർ ന്യൂഫൗണ്ട്ലാൻഡിൽനിന്നും മത്സ്യം പിടിക്കാനാരംഭിച്ചു. വേറെ ചിലർ ഗുഡ്ഹോപ് മുനമ്പുവഴി പൂർവ്വപ്രദേശങ്ങളിലേയ്ക്കു കപ്പൽമാർഗ്ഗം സമുദ്രപര്യടനം നടത്തി ഇന്ത്യയുടെ തീരപ്രദേശങ്ങളിൽ വ്യാപാരകേന്ദ്രങ്ങൾ ഉറപ്പിച്ചു. യഥാർത്ഥത്തിൽ ഈ വാണിജ്യകേന്ദ്രങ്ങളായിരുന്നു ബ്രിട്ടീഷ് സാമ്രാജ്യത്തിനു ബീജാവാപം ചെയ്തത്. പരിഷ്കൃതരായ ഇതരരാജ്യവാസികൾ ഇവരെക്കാൾ ഉപരിയായ വിധത്തിൽ കച്ചവടം നടത്തുന്നപക്ഷം ബ്രിട്ടീഷ്കാരുടെ താല്പര്യങ്ങൾക്ക് ദോഷം ഭവിക്കുമെന്നുള്ള ശങ്കയും ഇല്ലാതിരുന്നില്ല. എന്നാൽ ബ്രിട്ടീഷ് സാമ്രാജ്യം കേവലം വാണിജ്യകേന്ദ്രങ്ങൾ മുഖേന മാത്രമാണ് സംസ്ഥാപിതമായിരിക്കുന്നതെന്നു വിചാരിക്കുന്നതു ശരിയല്ല. പ്രത്യുത, ധൈര്യം, സഹനശക്തി, ജന്മഭൂമിയുടെ യശസ്സിനെ പാലിക്കണമെന്നുള്ള ഉൽക്കണ്ഠ, എന്നീ ഗുണങ്ങളോടുകൂടിയവരും പ്രതിഫലം കരുതിയോ അല്ലാതെയോ രാപ്പകൽ അദ്ധ്വാനം ചെയ്തവരും ആയ വീരപുരുഷന്മാരുടെ പ്രയത്നമാഹാത്മ്യത്താലാണ് ബ്രിട്ടീഷ സാമ്രാജ്യം സ്ഥാപിതമായിട്ടുള്ളതു്.

പ്രസ്തുത ഉദ്ദേശത്തോടുകൂടി സധീരം പ്രവർത്തിച്ചിട്ടുള്ളവരിൽ ഏററവും പ്രഖ്യാതൻ 'സർ ഫ്രാൻസിസ്

ഡ്രേക്' ആകുന്നു. അദ്ദേഹമാണ് ആംഗ്ലേയരിൽ ഇദം പ്രഥമമായി പസിഫിക്ക് സമുദ്രം ദർശിച്ചതും ഭൂഗോളം ചുററി സഞ്ചരിച്ചതും. അനന്തരം 'വാംട്ടർ റാലി' അററ് ലാൻറിക്ക സമുദ്രത്തിൻെറ മറുകരയിൽ ഇംഗ്ലീഷ്കാക്ക് അധിവസിക്കവാനായി കാളനികാം സ്ഥാപിച്ചു. ക്രമേണ ഇംഗ്ലീഷ്കാർ ചില പ്രമാണികളുടെ നേതൃത്വത്തിൽ ദക്ഷിണ ആഫ്രിക്ക, ദക്ഷിണ അമേരിക്ക മുതലായ പ്രദേശങ്ങളിലേക്ക പര്യടനം നടത്തി. ഈ സഞ്ചാരത്തിൽ ന്യൂസീലാൻഡ്, ആസ്ട്രേലിയാ, ടാസ്മേനിയ മുതലായ സ്ഥലങ്ങളെപ്പററി ആദ്യമായി ഇംഗ്ലീഷുകാക്ക് അറിവു ലഭിച്ചു. അതോടുകൂടി അവർ ആ പ്രദേശങ്ങളിൽ കുടിയേറി പാക്കുകയും ആ രാജ്യങ്ങളെ സ്വാധീനത്തിലാക്കുകയും ചെയ്തു.

ബ്രിട്ടീഷ് സാമ്രാജ്യത്തിലുംപ്പെട്ടതായി പല ഭൂഖണ്ഡങ്ങളിലുമുള്ള വിവിധരാജ്യങ്ങളെ പടത്തിൽ നോക്കി മനസ്സിലാക്കാമല്ലോ. ഒന്നാമതായി വിസ്തൃതമായ ക്യാനഡാ, ഇന്ത്യാ, ആസ്ട്രേലിയാ, സൌത്ത് ആഫ്റിക്കാ എന്ന രാജ്യങ്ങളാണു നമ്മുടെ ദൃഷ്ടിപഥത്തിലെത്തുന്നത്. രണ്ടാമതായി, ദ്വീപുകളെന്നോ ദ്വീപസമൂഹങ്ങളെന്നോ പറയാവുന്ന സിലോൺ, ഫിജി മുതലായ പ്രദേശങ്ങളും മൂന്നാമതായി കപ്പൽയാത്രയ്ക്കു സൗകര്യപ്രദങ്ങളായ മാംട്ടാ, എയിഡൻ എന്നീ ചെറിയ ഭൂഭാഗങ്ങളും അവസാനമായി പല ഭൂഖണ്ഡങ്ങളിലും ഇപ്പോഠം ബ്രിട്ടീഷ്സംരക്ഷണത്തിലിരിക്കുന്ന അനേകം രാജ്യങ്ങളും ബ്രിട്ടീഷ്സാമ്രാജ്യ

ത്തിൻെറ ഘടകങ്ങളായി കാണപ്പെടുന്നു. ഈ വിവിധ ദേശങ്ങളുടേയും പരിതഃസ്ഥിതികളും ജനങ്ങളുടെ വൈവിധ്യവും ആചാരവൈരുദ്ധ്യങ്ങളും ഭാഷാഭേദങ്ങളും നിമിത്തം ഒരേ ഭരണക്രമത്തിൽ എല്ലാവരേയും അനുബന്ധിക്കുക സുകരമല്ലല്ലോ. അതുകൊണ്ട് ഈ പ്രദേശങ്ങളെല്ലാം ബ്രിട്ടീഷ് പാർലമെൻററിന് വിധേയരായ ഓരോരോ ഭരണാധികാരികളുടെ നിയന്ത്രണത്തിൽ ഭരിച്ചുവരികയാണു ചെയ്യുന്നത്. ഇവയിൽ ക്യാനഡാ, ആസ്ത്രേലിയാ, ദക്ഷിണആഫ്രിക്ക, ന്യൂസീലാൻഡ് എന്നീ രാജ്യങ്ങൾ സ്വാതന്ത്ര്യത്തിൽ ഏകദേശം ബ്രിട്ടീഷ് ഭരണരീതിയോടു തുല്യനിലയിൽ പുരോഗമിച്ചിരിക്കുകയാണ്. ഇവയെ കാളനികൾ അല്ലെങ്കിൽ പുത്രികാരാജ്യങ്ങൾ എന്ന ഇനത്തിൽ ഉൾപ്പെടുത്താം. ഇവയ്ക്ക് ആഭ്യന്തര കാര്യങ്ങളിൽ പൂർണ്ണസ്വാതന്ത്ര്യവും പ്രവർത്തനശക്തിയുമുണ്ട്. ഓരോ പുത്രികാരാജ്യത്തിലും രാജാവിനു പകരം ഭരണനേതൃത്വം വഹിക്കുന്നത് ഓരോ ഗവർണ്ണർ ജനറലാണ്. അവിടത്തെ നിയമസഭയ്ക്കും, ഇംഗ്ലണ്ടിലെ ജനസഭയും പ്രഭുസഭയും പോലെ, രണ്ടു മണ്ഡലങ്ങളാണുള്ളത്. ഗവർണ്ണർ ജനറലിലും അദ്ദേഹത്തെ സഹായിക്കുന്ന, നിയമസഭയോട് ഉത്തരവാദിത്വമുള്ള മന്ത്രിസംഘത്തിലും അവിടത്തെ ഭരണനിർവ്വഹണം സ്ഥിതിചെയ്യുന്നു.

---

### ചോദ്യങ്ങൾ.

1. സാമ്രാജ്യം എന്നാൽ എന്തു്? ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഉത്ഭവത്തെക്കുറിച്ച് നിങ്ങൾക്ക് എന്തറിയാം?

2. ബ്രിട്ടീഷ് സാമ്രാജ്യസ്ഥാപനത്തിന് അത്യദ്ധ്വാനം ചെയ്ത മഹാന്മാരിൽ പ്രമാണികൾ ആരെല്ലാം?

3. ബ്രിട്ടീഷ് സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരിക്കുന്ന പ്രധാന രാജ്യങ്ങൾ ഏതെല്ലാമെന്ന് ചൂണ്ടിക്കാണിച്ച് അവയുടെ ഭരണവ്യവസ്ഥകളെ സംക്ഷേപിക്കുക.

---

## അദ്ധ്യായം ൩.

# ബ്രിട്ടീഷ് ഭരണഘടന.

ഇംഗ്ലണ്ടിൽ നിലവിലിരിക്കുന്ന ഭരണരീതി ഏകാധിപത്യത്തെയും ജനാധിപത്യത്തെയും സംയോജിപ്പിച്ചിട്ടുള്ള ഒന്നാണെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ചരിത്രപ്രസിദ്ധങ്ങളായ പല വ്യതിയാനങ്ങളുടേയും അനേക ശതാബ്ദങ്ങളിലെ ക്രമപ്രവൃദ്ധമായ വളർച്ചയുടേയും ഫലമായിട്ടാണു ബ്രിട്ടീഷ് ഭരണഘടന രൂപവൽകരിച്ചിട്ടുള്ളതു്. 1914-ൽ ആരംഭിച്ച ലോകമഹായുദ്ധത്തിന്റെ അവസാനത്തോടുകൂടി, പല യൂറോപ്യൻ രാജ്യങ്ങളിലും രാജാധിപത്യം നാമാവശേഷമായി. എങ്കിലും. ബ്രിട്ടീഷ്

ഭരണഘടനയിൽമാത്രം വലിയ അന്തരമൊന്നുമുണ്ടായില്ല. അതിൻെറ ഏകകാരണം പ്രസ്തുത ഭരണസംഘടനയുടെ ഉത്തമരീതിയാണെന്നുള്ളതിന്ന സന്ദേഹമില്ല. ഈ പ്രശസ്തമായ ഭരണഘടനയുടെ ഒരു ചെറിയ വിവരണം ചുവടേ ചേക്കുന്നു.

ബ്രിട്ടീഷ് സാമ്രാജ്യത്തിലെ പരമമായ നിയമനിമ്മാണാധികാരം ചക്രവത്തി തിരുമനസ്സിലും പാർലമെൻറിലും കൂടിയാണ് നിക്ഷിപ്തമായിരിക്കുന്നതു്. പാർലമെൻറിന്ന പ്രഭുസഭയെന്നും ജനസഭയെന്നും രണ്ടു മണ്ഡലങ്ങളുണ്ടു്.

## പ്രഭുസഭ*

പ്രഭുസഭാംഗമാകുന്നതിന്ന വേണ്ട യോഗ്യതകൾ താഴെ പ്രസ്താവിക്കുന്നവയാണ്:—

1. പ്രഭുസഭയിലെ ഭൂരിഭാഗവും പാരമ്പര്യമായ പ്രഭുസ്ഥാനവും അവകാശവുംവഴി, സഭയിലെ അംഗങ്ങളായിത്തീരുന്നു.
2. മററു ചിലരെ, അവരുടെ പ്രശസ്തമായ രാജ്യസേവനത്തിൻേറയും മററും പ്രതിഫലമായി ചക്രവത്തി തിരുമനസ്സുകൊണ്ടു് പ്രഭുസ്ഥാനം നൽകി, പ്രസ്തുത സഭയിലെ അംഗങ്ങളാക്കുന്നു. ഈ വിധത്തിൽ പ്രഭുക്കളാകുന്നവരുടെ പിൻഗാമികൾക്കും പരമ്പരയാ ഈ സഭയിൽ അംഗങ്ങളായിരിക്കാൻ അവകാശമുണ്ടു്.

---

* House of Lords



ബ്രിട്ടീഷ് പാർലമെൻറു കെട്ടിടം.

3. ആംഗ്ലേയ മതവിഭാഗത്തിലെ * നേതാക്കന്മാരായ കാൻറർബറിയിലേയും യാക്കിലേയും ആർച്ച് ബിഷപ്പന്മാരും † മററു ചില ബിഷപ്പന്മാരും പ്രഭുസഭയിലെ അംഗങ്ങളാണ്.
4. രാജ്യത്തിലെ നിയമപണ്ഡിതന്മാരിൽ ചിലരേയും ജീവിതകാലത്തോളം ഈ സഭയിൽ സാമാജികന്മാരാക്കുന്നുണ്ട്.

എഴുനൂററിൽപരം അംഗങ്ങളുള്ള പ്രസ്തുത സഭയുടെ അദ്ധ്യക്ഷൻ "ലാർഡ് ചാൻസെലർ" ‡ എന്ന് ഉദ്യോഗപ്പേരുള്ള ഒരു പ്രഭുവാകുന്നു. പ്രഭുസഭാംഗങ്ങൾക്കു യാതൊരു ശമ്പളവും കൊടുക്കാറില്ലെന്നു മാത്രമല്ല, അവരെ ജനസഭയിലേയ്ക്കു തിരഞ്ഞെടുക്കാൻ പാടില്ലെന്നു പ്രത്യേക വ്യവസ്ഥയുമുണ്ട്.

## കാമൺസ്സഭ $ (ജനസഭ).

കാമൺസ് സഭയിൽ ജനങ്ങളുടെ പ്രതിനിധികളായി തിരഞ്ഞെടുക്കപ്പെടുന്ന സാമാജികന്മാർ മാത്രമേ ഉൾപ്പെടുന്നുള്ളു. ഇംഗ്ലണ്ടിലും സ്കാട്ട്ലണ്ടിലും വെയിത്സിലും ഐർലണ്ടിൻെറ ഉത്തരദേശത്തുമുള്ള 615 സാമാജികന്മാരാണ് ഇപ്പോൾ കാമൺസ് സഭയിലുള്ളത്. ഇവരിൽ 492 പേർ ഇംഗ്ലണ്ടിൽനിന്നും, 36 പേർ വെയിത്സിൽനിന്നും, 74 പേർ സ്കാട്ട്ലണ്ടിൽ

---

* Church of England
† The Archbishops of Canterbury and York
‡ Lord Chancellor $ House of Commons

നിന്നും, 13 പേർ ഐെർലണ്ടിന്റെ ഉത്തരദേശങ്ങളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്നു. സ്കാട്ട്ലണ്ടിനെ സംബന്ധിച്ചുള്ള നിയമങ്ങളാണു പാസ്സാക്കുന്നതെങ്കിൽ ആ രാജ്യക്കാരുടെ അഭിപ്രായത്തെ പാർലമെന്റു കൂടുതൽ ആദരിക്കുന്നു. കാമൺസ് സഭയിലെ അംഗങ്ങൾക്കു പ്രതിവർഷം അറുനൂറു പവൻ വീതം ശമ്പളമുണ്ട്. പക്ഷേ, സാമാജികന്മാരിൽ പലരും ഈ തുക ഭരണപരമായ വിവരങ്ങൾ പൊതുജനങ്ങളെ യഥാകാലം അറിയിയിക്കുന്നതിനാണു വ്യയം ചെയ്യുന്നത്.

പ്രസ്തുത സഭയിലേയ്ക്കു പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിനുള്ള അവകാശം നിയമദൃഷ്ട്യാ അയോഗ്യരായി ഗണിക്കപ്പെടാത്തവരും 21 വയസ്സു പൂർത്തിയായിട്ടുള്ളവരും ആയ എല്ലാ സ്ത്രീപുരുഷന്മാർക്കും ഉള്ളതാണ്. "ബാലട്ടു" വോട്ടുമുഖേനയാണു തിരഞ്ഞെടുപ്പു നടത്തുന്നതു്. സമ്മതിദായകന്മാരെ ഭയപ്പെടുത്തിയോ പ്രതിഫലം നല്കിയോ മറ്റേതെങ്കിലും അന്യായമാർഗ്ഗങ്ങൾ കൈക്കൊണ്ടോ വശീകരിച്ചു വോട്ടുകൾ സമ്പാദിക്കാതിരിക്കുന്നതിനു പല മുൻകരുതലുകളും ചെയ്തിട്ടുണ്ട്.

സാമാജികന്മാരാൽ തിരിഞ്ഞെടുക്കപ്പെടുന്ന കാമൺസു സഭയിലെ അദ്ധ്യക്ഷനെ "സ്പീക്കർ"* എന്നാണു വിളിക്കുന്നത്. അദ്ദേഹത്തിനു സഭാനടപടികൾ നിയന്ത്രിക്കുകയല്ലാതെ പ്രസംഗിക്കേണ്ട ചുമതലയേ ഇല്ല. സാധാരണയായി കാമൺസിൽ രണ്ടോ അതിലധികമോ രാഷ്ട്രീയകക്ഷികൾ ഉണ്ടായേയ്ക്കാം. ഇപ്പോൾ യാഥാ

* Speaker

സ്ഥിതികരെന്നും, ഉൽപതിഷ്ണുക്കളെന്നും, തൊഴിലാളികളെന്നും മൂന്നു രാഷ്ട്രീയകക്ഷികളുണ്ട്. ഭൂരിപക്ഷമുള്ള കക്ഷിയായിരിക്കും രാജ്യഭരണത്തിന്റെ ചുമതല വഹിക്കുന്നത്. ഗവമ്മെന്റു കക്ഷിയിലെ സാമാജികന്മാർ അദ്ധ്യക്ഷന്റെ ദക്ഷിണഭാഗത്തും എതിർകക്ഷികൾ വാമഭാഗത്തുമായിട്ട് ആസനസ്ഥരാവുകയാണ് പതിവ്. എതിർകക്ഷിയുടെ ജോലി ഗവമ്മെന്റിനോട്ട് എപ്പോഴും പോരാടിക്കൊണ്ടിരിക്കുകയല്ല; പ്രത്യുത ഗവമ്മെന്റിന്റെ പ്രവൃത്തികളെ സശ്രദ്ധം അവലോകനം ചെയ്തു തെററുകളെ ചൂണ്ടിക്കാണിക്കുകയാണ്. ഇപ്രകാരമുള്ള വിമർശനത്തിന്റെ പ്രധാന ഉദ്ദേശം ഭരണം ശരിയാക്കണമെന്നു മാത്രമാകുന്നു.

പാർലമെന്റിൽ ഒരു നിയമം പാസാക്കുന്നതിനു പല ചടങ്ങുകളും അനുസരിക്കേണ്ടതുണ്ട്. ഒരു ബിൽ അവതരിപ്പിക്കുന്നതിനുദ്ദേശിക്കുന്ന സാമാജികൻ ആദ്യമായി കാമൺസ് സഭയിൽ അതിന് അനുവാദം ചോദിക്കുന്നു. ആ ഘട്ടത്തിൽ ബില്ലിനെപ്പററി വാദപ്രതിവാദങ്ങൾ നടത്താറില്ല. ഇതാണു പ്രസ്തുത ബില്ലിന്റെ "ആദ്യവായന." ബില്ലിന്റെ "രണ്ടാംവായന" ആരംഭിക്കുമ്പോഴാണ് അതിൽ അന്തർഭവിച്ചിരിക്കുന്ന തത്വങ്ങളെപ്പററി വാദപ്രതിവാദം നടത്താൻ അവസരം ലഭിക്കുന്നത്. പിന്നീടു സഭ ഓരോ കമ്മിററിയായി പിരിഞ്ഞു് ബില്ലിനെപ്പററി ക്രൂലങ്കഷമായ പര്യാലോചന നടത്തുന്നു. അതോടുകൂടി ബില്ലിന്റെ "മൂന്നാംവായന" തുടങ്ങും. ഈ അവസരത്തിൽ സഭ ബില്ലിനെപ്പററി ഒന്നുകൂടി

ശരിയായി പരിചിന്തനം ചെയ്യുന്നു. മൂന്നാംവായനയ്ക്കു ശേഷം ജനസഭയിൽ പാസാകുന്ന ബിൽ പ്രഭുസഭയിലേയ്ക്കു് അയയ്ക്കുന്നു.

കുറച്ചുകാലം മുമ്പുവരെ കാമൺസിൽ പാസ്സാക്കി അയയ്ക്കുന്ന ബില്ലുകളെ പരിത്യജിക്കാൻ പ്രഭുസഭയ്ക്കു് അധികാരമുണ്ടായിരുന്നു. എന്നാൽ, ചില പ്രധാന കാര്യങ്ങളിൽ രണ്ടു സഭകളും തമ്മിൽ പ്രബലമായ മത്സരമുണ്ടാകാനിടയായതുകൊണ്ടു് 1911-ൽ പാർലമെൻറിലെ നടപടിക്രമത്തെ പരിഷ്കരിക്കുകയും, ജനസഭയിൽ തുടർച്ചയായി മൂന്നുപ്രാവശ്യം പാസ്സാക്കുന്ന ഒരു ബിൽ രാജാവിൻെറ അനുമതിയോടുകൂടി നിയമമാക്കാമെന്നു വ്യവസ്ഥ ഏർപ്പെടുത്തുകയും ചെയ്തു.

ഇംഗ്ലണ്ടിലെ ഭരണം രാജാവിലും, പ്രഭുസഭ, കാമൺസ്സഭ എന്നിവ ഉൾപ്പെട്ട പാർലമെൻറിലുമാണു് പ്രതിഷ്ഠിതമായിരിക്കുന്നതെങ്കിലും രാജാവിനു് ആ വിഷയത്തിൽ പാർലമെൻറിനെക്കാൾ ഉപരിയായ സ്ഥാനമാണുള്ളതു്. ഇംഗ്ലണ്ടിലെ രാജാവു് നിയമാനുസാരം ഒരു നാടുവാഴിയാണു്. പക്ഷേ, അദ്ദേഹം യഥാർത്ഥത്തിൽ രാജ്യം ഭരിക്കുന്നില്ല. അതായതു്, ഭരണകാര്യങ്ങളിൽ രാജാവു നേരിട്ടു കല്പന പുറപ്പെടുവിക്കുന്നില്ല. രാജ്യം ഭരിക്കുന്നതും പാർലമെൻറിൻെറ അംഗീകാരത്തിനു വേണ്ടി നിയമങ്ങൾ തയ്യാറാക്കുന്നതും എല്ലാററിൻേറയും ഉത്തരവാദിത്വം വഹിക്കുന്നതും 'ക്യാബിനററു്'* എന്ന മന്ത്രിസഭയാണു്. പാർലമെൻറിൻെറ യാതൊരു

---

* Cabinet.

തെററിനാം രാജാവിനെ കുററപ്പെടുത്തുകയില്ല. ഓരോ തെററിനും വ്യവസ്ഥാപിതമായ ഉത്തരവാദികൾ മന്ത്രിമാരും കാമൺസിലെ ഭൂരിപക്ഷകക്ഷിയുമാണ്.

ഇംഗ്ലണ്ടിലെ രാജാവു് ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ ചക്രവൎത്തികൂടെയാകുന്നു. സ്വാതന്ത്ര്യഭരണാവകാശമുള്ളതും ഇല്ലാത്തതുമായ കാളനികളെല്ലാം രാജാവിൻെറ നാമത്തിൽ ഭരിക്കപ്പെടുന്നു എന്നു മാത്രമല്ല, സാമ്രാജ്യസംയോജകനും രാജാവു തന്നെയാണ്. കാലാകാലങ്ങളിൽ ഓരോ മന്ത്രിസഭ അധികാരത്തിൽ വരികയോ ബലഹീനമായിത്തീരുകയോ ചെയ്യുവെന്നു വരാം. എന്നാൽ രാജാവാകട്ടെ, ഒരിക്കലും മാററമില്ലാതെ അവയെല്ലാം അപ്പുറമായി നിലകൊള്ളുന്നു. ഇപ്രകാരം കക്ഷിവ്യത്യാസങ്ങൾക്കും, രാഷ്ട്രീയാഭിപ്രായഭിന്നതകൾക്കും, അതീതമായിട്ടാണു ചക്രവൎത്തി തിരുമനസ്സിലെ സ്ഥിതി. അവിടുത്തെ അനുമതി കൂടാതെ യാതൊരു നിയമവും നാട്ടിൽ നടപ്പാക്കുവാൻ സാദ്ധ്യമല്ല. പാർലമെൻറു പാസാക്കി അയയ്ക്കുന്ന ബില്ലിനും തിരുമനസ്സിലെ അനുമതി ആവശ്യമാണ്. വിവിധഭാഗങ്ങളേയും തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു മഹനീയശക്തിയാണ് ഇംഗ്ലണ്ടിലെ രാജാവെന്ന നിലയിൽ ചക്രവൎത്തിക്കുള്ളതു. നീതിന്യായകോടതികളിൽനിന്നും ശിക്ഷ വിധിച്ചിട്ടുള്ളവർക്കു മാപ്പു കൊടുക്കുവാനും തിരുമനസ്സിലേയ്ക്കു അധികാരമുണ്ടു്. പക്ഷേ, തിരുമനസ്സുകൊണ്ടു് ഈ അധികാരം ഉപയോഗിക്കുന്നതു് ഹോം സെക്രട്ടറിയുടെ ശുപാർശ അനുസരിച്ചാണ്. പാർലമെൻറിനെ ഉദ്ഘാടനം

ചെയ്യുന്നതും പിരിച്ചുവിടുന്നതും ഇംഗ്ലണ്ടിലെ രാജാവാകുന്നു. ഇംഗ്ലണ്ടിലെ രാജാവിൻെറ അധികാരങ്ങളെ സംബന്ധിച്ചാണ് ഇത്രയും പ്രസ്താവിച്ചത്. ഇനി രാജാവിൻെറ ഗവർമ്മെൻറിനെപ്പററി ചില സംഗതികൾ ചിന്തിക്കാം.

വ്യവസ്ഥാപിതമായ ഒരു പുതിയ തിരഞ്ഞെടുപ്പിൻെറ ഫലമായി ഒരു കക്ഷിക്കു ജനസഭയിൽ ഭൂരിപക്ഷം ലഭിക്കുമ്പോൾ ആ രാഷ്ട്രീയകക്ഷിയുടെ നേതാവിനെ രാജാവു ക്ഷണിക്കുകയും, അദ്ദേഹത്തോട് ഒരു മന്ത്രിസഭ രൂപവൽക്കരിക്കാൻ കല്പിക്കുകയും ചെയ്യുന്നു. ഈ സമിതിയിലെ പ്രധാനമന്ത്രി കക്ഷിയുടെ നേതാവായിരിക്കും. അനന്തരം ഓരോ ഉദ്യോഗങ്ങൾക്കും യോഗ്യന്മാരെന്നു തോന്നുന്നവരെ അവരുടെ അനുമതിയോടുകൂടി പ്രധാനമന്ത്രി തിരഞ്ഞെടുത്തു രാജാവിനെ അറിയിക്കുകയും, അദ്ദേഹം അവരെ മന്ത്രിമാരായി നിയമിക്കുകയും ചെയ്യുന്നു. ഇപ്രകാരം അറുപതിൽപരം മന്ത്രിമാരെയാണ് തിരഞ്ഞെടുക്കുന്നത്. ഇവരിൽ ഇരുപതോളം പേർ ക്യാബിനററ് (മന്ത്രിസഭ) അംഗങ്ങളായിരിക്കും. ക്യാബിനററിലെ സാമാജികന്മാർ പ്രധാനമന്ത്രിയുടെ നേതൃത്വത്തിൽ സഹകരിച്ച് അതിൻെറ തീരുമാനങ്ങൾക്ക് ഏകോപിച്ച് ഉത്തരവാദികളായിരിക്കുന്നു. മന്ത്രിമാർ സകല കാര്യങ്ങളും രാജാവിനോടാലോചിച്ചു ചെയ്യേണ്ടതാണ്. അഭിപ്രായവ്യത്യാസമുണ്ടെങ്കിൽ പറയാനും സമാധാനം ചോദിക്കാനും ഗുണദോഷിക്കാനും രാജാവിനധികാരമുണ്ട്. എന്നാൽ ഭരണനിർവഹണത്തിനുള്ള

പരമാധികാരം അവസാനമായും പരിപൂർണ്ണമായും മന്ത്രിമാരിൽ തന്നെയാണ് സ്ഥിതിചെയ്യുന്നതു്. ഓരോ മന്ത്രിയും തൻെറ ഡിപ്പാർട്ടുമെൻറിലെ കാര്യനിർവഹണത്തിനുത്തരവാദിത്വം വഹിക്കണം. പക്ഷേ, ഗവർമ്മെൻറുനയങ്ങളെ സംബന്ധിച്ചിടത്തോളം എല്ലാ മന്ത്രിമാരും ഏകോപിച്ചാണ് ചുമതല വഹിക്കേണ്ടതു്. ഒരു കാലത്തു രാജാവിനുണ്ടായിരുന്ന അധികാരങ്ങളാണ് ഇപ്പോൾ മന്ത്രിമാർ രാജാവിൻെറ അനുമതിയോടുകൂടി പ്രയോഗിച്ചു കാര്യങ്ങൾ നിർവഹിക്കുന്നതു്. ക്യാബിനററു് യോഗങ്ങൾക്കു മന്ത്രിമാരെ രാജഭൃത്യന്മാർ എന്ന നിലയിൽ ക്ഷണിക്കുന്നു. പാർലമെൻറു് അംഗങ്ങളായ ഈ മന്ത്രിമാക്കു് പാർലമെൻറിൻെറ വിശ്വാസവും തുണയും ഇല്ലെങ്കിൽ ഭരണം നടത്താൻ സാദ്ധ്യമല്ല. അവരുടെ പ്രസ്താവനകൾക്കും പ്രവൃത്തികൾക്കും അവർ പാർലമെൻറിനോട്ടു് ഉത്തരവാദിത്വം വഹിക്കണമെന്നുള്ളതു നിർബന്ധമാണ്.

ഈ ഭരണരീതി ഉത്തരവാദഭരണത്തിൻെറ ഒരു വകഭേദമാകുന്നു. രാജാവിൻെറ മന്ത്രിമാർ രാജ്യം ഭരിക്കുന്നു ജനങ്ങളെ പ്രതിനിധീകരിക്കുന്ന പാർലമെൻറിനോടാകുന്നു. ഒന്നാമതായി ഇവക്കു് ഉത്തരവാദിത്വമുള്ളതു്. പാർലമെൻറു് സാമാജികന്മാർക്കു് ഇവരിൽ വിശ്വാസമില്ലാതെവന്നാൽ ഇവക്കെതിരായി വോട്ടുണ്ടാകും. അപ്പോൾ ഇവർ ഉദ്യോഗം രാജി വയ്ക്കേണ്ടിവരും. രാജാവിനും, മന്ത്രിമാരെ മാററുകയും

പുതിയ പാർലമെൻറു തിരഞ്ഞെടുപ്പു നടത്തുന്നതിനു തീരുമാനിക്കയും ചെയ്യാം. പക്ഷേ സാധാരണയായി അങ്ങനെ പ്രവൃത്തിക്കാറില്ലെന്നേ ഉള്ളൂ. എന്നാൽ, കാമൺസ് സഭയുടെ തുണയില്ലാതെ വന്നാൽ ഒരു ക്യാബിനററിനു ഭരണം നടത്താൻ അവകാശമില്ല. സഭയ്ക്കു വിശ്വാസമുള്ള വേറൊരു കക്ഷി അധികാരത്തിൽ വരുമ്പോൾ ഈ കൂട്ടർ സ്ഥാനം ഒഴിഞ്ഞു കൊടുക്കേണ്ടതാണ്.

ബ്രിട്ടണിലെ പ്രധാനമന്ത്രിയാണ് ഗവമ്മെൻറിനെ നിയന്ത്രിക്കുന്നതിൽ നേതൃത്വം വഹിക്കുന്നതു്. മന്ത്രിസഭയിലെ (ക്യാബിനററിലെ) * ചാൻസലർ ആഫ് ദി എക്സ്ചെക്കർ ആയിരിക്കും ധനകാര്യമന്ത്രി. ഇവക്കും പുറമേ, ആഭ്യന്തരഭരണം നിർവ്വഹിക്കുന്നതിന് ഒരു ഹോം സെക്രട്ടറിയും, വിദേശങ്ങളുമായുള്ള ബന്ധം പുലത്താൻ വേണ്ടിയുള്ള ചുമതലകൾ വഹിക്കുന്നതിനു വിദേശകാര്യമന്ത്രിയും, ഇൻഡ്യ്യൻ ഭരണകാര്യങ്ങളുടെ ചുമതല വഹിക്കാൻ ഇൻഡ്യാസെക്രട്ടറിയും, കാളനികൾ സംബന്ധിച്ച കാര്യങ്ങൾക്കു ഡൊമിനിയൻ സെക്രട്ടറിയും, വിദ്യാഭ്യാസം, ആരോഗ്യം, കൃഷി മുതലായ ഓരോ ഭരണകാര്യത്തിൻെറയും നിർവഹണത്തിനു ഓരോ പ്രത്യേകമന്ത്രിയും ഉണ്ടു്. ഭരണകാര്യങ്ങളിൽ ഉത്തരവാദിത്വം മന്ത്രിസഭയ്ക്കു പൊതുവേ ഉള്ളതാണെങ്കിലും, ഒരു മന്ത്രിയുടെ അഭിപ്രായങ്ങൾ മന്ത്രിസഭ അങ്ഗീകരിക്കാതിരുന്നാൽ അദ്ദേഹം മന്ത്രിപദം രാജിവയ്ക്കുകയോ മന്ത്രിസഭയുടെ അഭിപ്രായത്തിനു വിധേയനായി പ്രവത്തിക്കുകയോ ചെയ്യണം.

---

*Chancellor of the Exchequer.

സാധാരണയായി ജനസഭയുടെ കാലാവധി അഞ്ചു കൊല്ലമാകുന്നു. പൊതു തിരഞ്ഞെടുപ്പുകൾ കൂടക്കൂടെ ഉണ്ടാകുന്നപക്ഷം ധനദുർവ്യയവും ബഹള ങ്ങളും അനിവാര്യമാകുമെന്നുള്ളതിനാൽ തിരഞ്ഞെ ടുപ്പ് അടുത്തടുത്തുണ്ടാകുന്നതിനുള്ള പരിതഃസ്ഥിതികൾ സൃഷ്ടിക്കാൻ കാരണമാക്കുകയില്ല. എന്നാൽ, പ്രധാന മായ കാര്യങ്ങളിൽ ജനസഭയിലെ കക്ഷികൾക്കു ഗൌരവ മേറിയ അഭിപ്രായഭിന്നതകളുണ്ടാവുകയും, ആ കാര്യങ്ങൾ സംബന്ധിച്ചു പൊതുജനാഭിപ്രായം അറിഞ്ഞേ തീരൂ എന്ന നില വരികയും ചെയ്യുമ്പോൾ, ജനസഭയെ പിരിച്ചുവിട്ടു പുതിയ തിരഞ്ഞെടുപ്പു നടത്താതെ ഗത്യ ന്തരമില്ല.

ഓരോ മന്ത്രിയും തൻെറ ഡിപ്പാർട്ടുമെൻറിലെ കാര്യങ്ങൾ ഉത്തമപരിശീലനം സിദ്ധിച്ചിട്ടുള്ള സിവിൽ സർവ്വീസ് ഉദ്യോഗസ്ഥന്മാരുടെ സഹായത്തോടുകൂടി നട ത്തിവരുന്നു. ഇവരാകട്ടെ, രാഷ്ട്രീയകക്ഷികളിൽ ചേ രാത്ത സ്ഥിരം ഉദ്യോഗസ്ഥന്മാരാകുന്നു. ഏതു ഗവമ്മെ ൻറു ശക്തിയിൽ വരുന്നുവോ അതിനെ ഇവർ വിശ്വ സ്തതയോടും പ്രാപ്തിയോടും സേവിക്കുന്നു. മത്സരപരീക്ഷ യ്ക്കുശേഷം യോഗ്യത അനുസരിച്ച് ഇവരെ ജോലിയിൽ നിയമിക്കുകയാണു പതിവ്. ഇവക്ക് ഉദ്യോഗകാലത്തു ശമ്പളവും പിന്നെ അടുത്തുണമുണ്ട്.

ഇംഗ്ലണ്ടിൽ പല കാര്യങ്ങളിലും ഭരണഭാരം പ്രാദേശിക ഭരണസംഘങ്ങൾ*ക്കു വിട്ടുകൊടുക്കുക

---

* Local Bodies

സാധാരണമാകുന്നു. ഈ സംഘങ്ങൾക്ക ജനങ്ങളുടെ ആവശ്യങ്ങളെ കൂടുതൽ ഗ്രഹിക്കുന്നതിനും അതിൽ ശരിയായ ശ്രദ്ധ് കാന്തി പ്രദർശിപ്പിക്കുന്നതിനും ജനസഭയേക്കാൾ സൗകര്യം ലഭിക്കുന്നുണ്ട്. ഓരോ സ്ഥലത്തും കരം ചുമത്തി വസൂലാക്കുന്ന പണത്തിനു പുറമേ ഗവമ്മെൻറിനു നികുതിയിനത്തിൽ വരവുള്ള പൊതുമുതലിൻെറ ഒരു ഭാഗവും കൂടി ഈ സംഘങ്ങൾ വ്യയം ചെയ്യുന്നു

മേൽ വിവരിച്ച സംഗതികളിൽനിന്നും ബ്രിട്ടീഷ് ഭരണഘടനയിൽ ജനാധിപത്യത്തിൻേറയും രാജാധിപത്യത്തിൻേറയും ഗുണാംശങ്ങൾ എങ്ങനെ യോജിച്ചിരിക്കുന്നുവെന്നു ഗ്രഹിക്കാമല്ലൊ. സൂക്ഷ്മമാലോചിച്ചാൽ, പ്രഭുസഭയുടെ പ്രവൎത്തനരീതി കൊണ്ടും, സ്വാധീനശക്തികൊണ്ടും, പ്രഭുഭരണത്തിൻെറ ചില ഗുണങ്ങളും ഈ ഭരണഘടനയിൽ അന്തർലീനമായിട്ടുണ്ടെന്നു കാണാം. ഏകാധിപത്യത്തിൽ നിന്നു ലഭിക്കാവുന്ന സ്ഥിരതയും ബലവും, ഐക്യവും, അതോടുകൂടി ജനാധിപത്യത്തിൻെറ ഗുണാംശങ്ങളായ സ്വാതന്ത്ര്യവും ജനങ്ങളുടെ സ്വയംഭരണാവകാശവും, ബ്രിട്ടീഷ് ഭരണഘടനയിൽ സമ്മേളിച്ചിരിക്കുന്നു.

---

## ചോദ്യങ്ങൾ.

---

1. ഇംഗ്ളണ്ടിൽ നിലവിലിരിക്കുന്നത് ഏതു രൂപത്തിലുള്ള ഭരണസമ്പ്രദായമാണ്?
2. പാർലമെൻറ് എന്നാൽ എന്ത്?
3. പ്രഭുസഭയെപ്പററി എന്തറിയാം? അതിൽ അംഗങ്ങളാകാനുള്ള യോഗ്യതകൾ ഏവ?
4. കാമൺസ്സഭയെപ്പററി വിവരിച്ച് അതിൻെറ ചുമതലകളെ വ്യക്തമാക്കുക.
5. പാർലമെൻറിൽ ഒരു നിയമം പാസാക്കുന്നതിനുള്ള ചടങ്ങുകൾ എന്തെല്ലാം?
6. ഇംഗ്ളണ്ടിലെ ഭരണവ്യവസ്ഥകളെ സംഗ്രഹിച്ചെഴുതുക.

---

അദ്ധ്യായം ർ.

# ഇൻഡ്യാ ഗവമ്മെൻറ്.

ഭാരതത്തിൽ ആംഗ്ളേയരുടെ അധികാരം സംസ്ഥാപിതമായതു് അല്പാല്പമായിട്ടായിരുന്നു. ആദ്യകാലത്തു് അവരുടെ പ്രഥമലക്ഷ്യം വാണിജ്യകേന്ദ്രങ്ങൾ ഉറപ്പിക്കണമെന്നുള്ളതല്ലാതെ സാമ്രാജ്യസ്ഥാപനമല്ലായിരുന്നു. ഓരോരോ പ്രദേശങ്ങളിലും ഭരണകത്താക്കളുടെ സമ്മതത്തോടുകൂടി അവർ കച്ചവടത്തിനു വേണ്ടി പ്രവേശിച്ചു. എന്നാൽ ക്രമേണ മററു പാശ്ചാത്യസംഘങ്ങളോടും ഇൻഡ്യയിലെ രാജാക്കന്മാരോടും മത്സരിക്കേണ്ടി വന്നതിനാൽ ആത്മരക്ഷാത്ഥം ആംഗ്ളേയർക്കു യുദ്ധം ചെയ്യേണ്ടതായി വന്നുകൂടി. തൽഫലമായി ഒന്നുരണ്ടു ശതാബ്ദങ്ങൾക്കുള്ളിൽ ഇൻഡ്യാസാമ്രാജ്യം അവരുടെ അധികാരത്തിലായി. ആരംഭദശയിൽ ബ്രിട്ടീഷ് ഇൻഡ്യാഭരണം നടത്തിയിരുന്നതു് ഈസ്റ്റിൻഡ്യാ കമ്പനിക്കാരായിരുന്നു.

1857-ലെ പ്രക്ഷോഭണത്തിനു ശേഷം ബ്രിട്ടീഷ് ഗവർമ്മെൻറ് നേരിട്ടു ഭരണം തുടങ്ങി. ഇപ്പോൾ ഇൻഡ്യാ മഹാരാജ്യം മുഴുവൻ ബ്രിട്ടീഷ് പാർലമെൻറിൻേറയും ചക്രവത്തിയുടേയും കീഴിലാണ്. ഇൻഡ്യയിൽ ചക്രവത്തിയുടെ പ്രതിനിധി എന്ന നിലയിൽ ഭരണം നടത്തുന്നതു വൈസ്രായിയാകുന്നു. എന്നാൽ വൈസ്രായിയുടെ നേതൃത്വത്തിൽ ഇൻഡ്യാ ഗവ

ണ്മെൻറു നേരിട്ട് ഇൻഡ്യയുടെ ഒരു ഭാഗം മാത്രമേ ഭരിക്കു ന്നുള്ളു. മറെറാരുഭാഗം നാട്ടുരാജാക്കന്മാരുടെ ഭരണത്തി ലാണിരിക്കുന്നത്. ഈ രാജാക്കന്മാരുമായി ഇൻഡ്യാ ഗവണ്മെൻറ് സൗഹാർദ്ദപൂർവ്വം വിശ്വസ്തതയുള്ള ഉട മ്പടികൾ പരിപാലിച്ചു വരുന്നു.

ഒന്നാമതായി നമുക്കു ബ്രിട്ടീഷിൻഡ്യയിലെ ഭരണ ഘടനയെപ്പററി പര്യാലോചിക്കാം. ഇൻഡ്യയുടെ ഭര ണകാര്യത്തിൽ പരമാധികാരി ബ്രിട്ടീഷ് ചക്രവത്തിയാ കുന്നു. ഭരണപരിഷ്കാരം, പ്രധാന ഉദ്യോഗസ്ഥന്മാരുടെ നിയമനം, മുതലായി ഇൻഡ്യയെ സംബന്ധിക്കുന്ന സവ് പ്രധാനമായ സംഗതികൾക്കെല്ലാം ചക്രവത്തിയുടെ അനുമതി ആവശ്യമാണ്. ചക്രവത്തിക്കുവേണ്ടി ഭരണ കാര്യങ്ങളുടെ ചുമതല വഹിക്കുന്നത് ഇൻഡ്യാ സെക്ര ട്ടറിയും ഇൻഡ്യാ കൗൺസിലുമാകുന്നു.

ഇൻഡ്യാസെക്രട്ടറി:- ഇൻഡ്യയും ബ്രിട്ടനും തമ്മിൽ ഇൻഡ്യാആഫീസ് മുഖാന്തിരം ബന്ധിക്കപ്പെട്ടിരിക്കുന്നു. അതിലെ പ്രധാന ഉദ്യോഗസ്ഥനായ 'ഇൻഡ്യാ സെക്രട്ടറി' * ബ്രിട്ടീഷ് പാർലമെൻറിലും ക്യാബിന ററിലും ഇൻഡ്യയെ പ്രതിനിധീകരിക്കുന്ന ഒരു അംഗമാ യിരിക്കും. ഇൻഡ്യയെ സംബന്ധിച്ച കാര്യങ്ങളെ പാർ ലമെൻറിൽ അവതരിപ്പിക്കുന്നതും, ഇൻഡ്യാഗവണ്മെൻറും ബ്രിട്ടീഷ് ഗവർമ്മെൻറും തമ്മിലുള്ള ബന്ധത്തെ പരി പാലിക്കുന്നതും, ഇൻഡ്യയെ സംബന്ധിച്ച ചക്രവത്തിക്ക് ഉപദേശം നല്കുന്നതും, ഇദ്ദേഹമാണ്. രാജ്യകാര്യങ്ങൾ

* Secretary of State for India.

സംബന്ധിച്ച് വൈസ്രായിയും ഇൻഡ്യാസെക്രട്ടറിയു മായി നേരിട്ടു എഴുത്തുകുത്തുകൾ നടത്തുകയാണു പതിവ്.

ഇൻഡ്യാസെക്രട്ടറിയെ സഹായിക്കുന്നതിനായി "പാർലമെൻററി അണ്ടർസെക്രട്ടറി"* "പെർമനെൻറു അണ്ടർസെക്രട്ടറി"† എന്നു രണ്ടു ഉപകാര്യദർശിമാർ കൂടിയുണ്ട്. ഇതുമാത്രമല്ല, പല ഡിപ്പാർട്ടുമെൻറുകളിലും ഓരോന്നിനും ഓരോ സെക്രട്ടറിയും അസിസ്റ്റൻറ് സെക്രട്ടറിയും ക്ലാർക്കന്മാരും സ്ഥിരമായിട്ടുണ്ട്. ഇതു കൂടാതെ, ഇൻഡ്യാ ഗവൺമെൻറിൻെറ 'ഒരു ഏജൻറ്' എന്ന നിലയിൽ ഒരു ഹൈക്കമ്മിഷണരെ ലണ്ടനിൽ നിയമിച്ചിരിക്കുന്നു. ആ ഉദ്യോഗസ്ഥനെ ഇൻഡ്യാസെക്രട്ടറിയുടെ അനുവാദത്തോടുകൂടി മാത്രമേ വൈസ്രായിക്കു നിയമിക്കാൻ പാടുള്ളൂ. ഇൻഡ്യാഗവർമ്മെൻറിൻെറ നയം രൂപവൽകരിക്കുന്നതും ഇൻഡ്യാസെക്രട്ടറിയുടെ അധികാരപരിധിയിൽ പെട്ടതാകുന്നു.

ഇൻഡ്യാ കൗൺസിൽ:—ഇൻഡ്യാ സെക്രട്ടറിയെ സഹായിക്കുന്നതിന് എട്ടിൽ കുറയാതെയും പന്ത്രണ്ടിൽ കവിയാതെയും അംഗങ്ങളുള്ള ഒരു സമിതിയുണ്ടായിരുന്നു. അവരിൽ പകുതിപ്പേർ ഇൻഡ്യയിൽ അഞ്ചു കൊല്ലമെങ്കിലും ചുമതലയുള്ള ഉദ്യോഗത്തിൽ പരിചയം സമ്പാദിച്ചവരായിരിക്കണമെന്നു നിർബന്ധവുമുണ്ടായിരുന്നു. ഈ നിബന്ധന ഏർപ്പെടുത്തിയിരുന്നതു്, വിഷമമേറിയ

---

* Parliamentary Under Secretary.
† Permanent Under Secretary.

പ്രശ്നങ്ങൾ വരുമ്പോൾ, ദീർഘകാലപരിചയവും നേരിട്ടറിവുമുള്ള വിദഗ്ദ്ധന്മാരുടെ ഉപദേശം ഇൻഡ്യാസെക്രട്ടറിക്കു ലഭിക്കുന്നതിനായിരുന്നു. ഈ കൗൺസിലിലെ അംഗങ്ങളുടെ കാലാവധി അഞ്ചു കൊല്ലവും, ആളൊന്നുക്കു ആണ്ടുതോറുമുള്ള ശമ്പളം 1200 പവനുമായിരുന്നു. ഈ സംഘത്തിൻെറ അദ്ധ്യക്ഷൻ ഇൻഡ്യാസെക്രട്ടറിതന്നെയാണ്. 1935-ലെ ഇൻഡ്യൻ ഭരണപരിഷ്ക്കാരനിയമപ്രകാരം ഈ കൗൺസിലിലെ അംഗങ്ങളുടെ എണ്ണവും അവരുടെ അധികാരവും കുറച്ചിട്ടുണ്ട്. ഇൻഡ്യാ സെക്രട്ടറിയെ ഉപദേശിക്കുന്നതിനുള്ള ഒരു സംഘമായിട്ടേ ഈ കൗൺസിലിനെ ഇന്നു കരുതിവരുന്നുള്ളു. ഈ സമിതിയിലെ അംഗങ്ങളിൽ ചിലർ ഇൻഡ്യാക്കാരായിരിക്കണമെന്നു നിർബന്ധവുമുണ്ട്.

വൈസ്രായി:— ഇൻഡ്യയിലെ പ്രധാന ഭരണകർത്താവും, ചക്രവർത്തിയുടെ പ്രതിനിധിയും, വൈസ്രായിയാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അദ്ദേഹത്തിനു പ്രതിമാസം ഇരുപതിനായിരത്തിൽ പരം രൂപാ ശമ്പളമുണ്ടത്രേ. ഇത്രവലരെ ശമ്പളമുള്ള വേറൊരുദ്യോഗസ്ഥൻ ലോകത്തിലുണ്ടെന്നു തോന്നുന്നില്ല. വൈസ്രായിക്ക് അസാധാരണവും രാജകീയവുമായ പല അധികാരങ്ങളുമുണ്ട്. അദ്ദേഹത്തിനു നിശ്ചിതകാലത്തേക്കു നിയമമുണ്ടാക്കുകയും കൗൺസിലിൻെറ തീരുമാനങ്ങളും മററും പരിത്യജിക്കയും ആകാം. സാധാരണയായി പ്രഭുകുടുംബത്തിൽ ജനിച്ച ആളും സമർത്ഥനുമായ ഒരു ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞനെയാണ് ഈ സ്ഥാനത്തേക്കു തിര

ഞ്ഞെടുക്കുന്നത്. സ്വഭാവവൈശിഷ്ട്യം, കർമ്മകൗശല്യം, രാജ്യതന്ത്രനൈപുണ്യം, ബുദ്ധിസാമർത്ഥ്യം മുതലായ ഗുണങ്ങളുള്ള പ്രാപ്തനായ ഒരു മഹാനെ മാത്രമേ ഈ ഉദ്യോഗത്തിൽ നിയമിച്ച് ഇൻഡ്യയിലേക്കയയ്ക്കാറുള്ളൂ. ചക്രവർത്തി ഗവർണ്ണർമാരെയും മററു വലിയ ഉദ്യോഗസ്ഥന്മാരെയും നിയമിക്കുന്നതു വൈസ്രായിയോടാലോചിച്ചാകുന്നു. നാട്ടുരാജ്യങ്ങളോടും വിദേശഗവമ്മെൻറുകളോടും ഇടപെടാനും അദ്ദേഹത്തിനധികാരമുണ്ട്.

വൈസ്രായിയുടെ കാര്യനിർവാഹകസംഘം*:—

വൈസ്രായിയെ സഹായിക്കുന്നതിനായി ആറു സാധാരണ സാമാജികന്മാരും അസാധാരണ സാമാജികനായി ഗണിച്ചുവരുന്ന സർവസൈന്യാധിപനും ഉൾപ്പെട്ട ഒരു കാര്യനിർവാഹകസംഘമുണ്ട്. സാധാരണസാമാജികന്മാരിൽ മൂന്നുപേരെങ്കിലും ഭാരതീയരായിരിക്കണം. ഇൻഡ്യാസെക്രട്ടറിയുടെ ശുപാർശയനുസരിച്ചു മെമ്പറന്മാരെ അഞ്ചുകൊല്ലത്തേക്കു ചക്രവർത്തിയാണു നിയമിച്ചുവരുന്നതു്. നിയമോപദേഷ്ടാവു്, ധനകാര്യമന്ത്രി, ഹോം മെമ്പർ മുതലായ സാമാജികന്മാർ ഇതിൽ ഉൾപ്പെടുന്നു. നാട്ടുരാജ്യങ്ങൾ സംബന്ധിച്ചുള്ള കാര്യങ്ങളുടേയും വിദേശകാര്യങ്ങളുടേയും ഭരണാധിപൻ കാര്യനിർവ്വാഹകസംഘാദ്ധ്യക്ഷനായ വൈസ്രായി തന്നെയാണ്. പ്രസ്തുത സംഘാംഗങ്ങൾക്കെല്ലാം പ്രതിവർഷം എൺപതിനായിരം രൂപാവീതം ശമ്പളമുണ്ടത്രേ. ഈ സഭയിൽ സാധാ

---

* Viceroy's Executive Council.



കൗൺസിൽ ചേംബർ—ന്യൂഡെൽഹി.

രണയായി ഭൂരിപക്ഷതീരുമാനമനുസരിച്ചാണ് കാര്യ്യ
ങ്ങൾ നടത്തപ്പെടുന്നത്. എന്നാൽ അസാധാരണ സന്ദ
ർഭങ്ങളിൽ സഭയുടെ തീരുമാനത്തെ അവഗണിച്ചു പ്രവ
ർത്തിക്കുവാനും വൈസ്രോയിക്കധികാരമുണ്ടു. ഈ അധികാരം
ബ്രിട്ടീഷ് ഇൻഡ്യയുടെ രക്ഷയേയൊ സമാധാനത്തേയൊ
സാരമായി സ്പർശിക്കാവുന്ന കാര്യ്യങ്ങളിൽ മാത്രമേ
വൈസ്രോയി പ്രയോഗിക്കാറുള്ളു. മന്ത്രിസഭയുടെ
അദ്ധ്യക്ഷനായ വൈസ്രോയിക്ക് അദ്ധ്യക്ഷപദം സ്വീക
രിക്കുന്നതിനു സൗകര്യ്യമില്ലാത്തപ്പോൾ സാമാജികന്മാ
രിൽ ഒരാളെ ഉപാദ്ധ്യക്ഷനായി അദ്ദേഹം നിയമിക്കും.
കൗൺസിൽ സാധാരണയായി ആഴ്ചയിൽ ഒരു പ്രാവ
ശ്യമാണ് കൂടുന്നത്. ഓരോ അംഗവും ഏതെങ്കിലും
ചില ഡിപ്പാർട്ടുമെൻറുകളുടെ ചുമതലകൾ വഹി
ക്കുന്നു. ഓരോ അംഗത്തിൻെറ കീഴിലും സെക്രട്ടറി
മാരും അസിസ്റ്റൻറ് സെക്രട്ടറിമാരുമുണ്ട്. യുദ്ധം തുട
ങ്ങാനോ സമാധാന ഉടമ്പടി ചെയ്യാനോ ഇൻഡ്യാ സെക്ര
ട്ടറിയുടെ അനുവാദം കൂടാതെ ഈ കൗൺസിലിനൊ
വൈസ്രോയിക്കോ അധികാരമില്ല. എല്ലാ പ്രസിഡൻസി
യിലേയും ഗവമ്മെൻറുകളുടെ മേൽനോട്ടം വൈസ്രോയി
യിലും കൗൺസിലിലുമാണു സ്ഥിതിചെയ്യുന്നത്.

<u>നിയമസമിതികളുടെ പ്രവത്തനം</u>:— കേന്ദ്രത്തി
ലേയും പ്രാവിൻസുകളിലേയും നിയമസമിതികൾ.

കേന്ദ്രത്തിലെ നിയമനിമ്മാണാധികാരം വൈസ്രാ
യിയിലും ലെജിസ്ലേററിവ് അസംബ്ളിയെന്നും കൗൺ
സിൽ ആഫ് സ്റ്റേററ് എന്നും ഉള്ള രണ്ടു മണ്ഡലങ്ങൾ

അടങ്ങിയ ഒരു നിയമസമിതിയിലും ആണ് സംസ്ഥാപിതമായിരിക്കുന്നതു്. അസംബ്ളിയിൽ 145 അംഗങ്ങളുണ്ടു്. അതിൽ 104 പേർ തിരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങളും ബാക്കി നാമിനേററുചെയ്യപ്പെടുന്നവരുമാണ്. അസംബ്ളിയുടെ കാലാവധി മൂന്നുകൊല്ലമാകുന്നു. ഓരോ പ്രാവിൻസിൽ നിന്നും ഇത്ര ഇത്ര അംഗങ്ങൾ ജനസംഖ്യാനുപാതികമായി വേണമെന്നാണ് വ്യവസ്ഥചെയ്തിരിക്കുന്നതു്. പ്രത്യേക താൽപര്യങ്ങളേയും സമുദായതാൽപര്യങ്ങളേയും പ്രതിനിധീകരിക്കുന്നതിനു ചില രക്ഷാവ്യവസ്ഥകളും അതിൽ ചെയ്തിട്ടുണ്ടു്. വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിൽ അംഗങ്ങളെ അസംബ്ളി അംഗങ്ങളായി നാമിനേററു ചെയ്യുകയും, അസംബ്ളിയിൽ നിന്നും ഒരാളെ പ്രസിഡൻററായി തിരഞ്ഞെടുക്കുകയും, ചെയ്യുന്നു. തിരഞ്ഞെടുപ്പിനു ശേഷം ആ അദ്ധ്യക്ഷനു പ്രതിമാസം ൪൦൦൦ രൂപാ ശമ്പളമുണ്ടു്. 1935-ലെ ഭരണപരിഷ്കാരമനുസരിച്ച് ഫെഡറേഷൻ നടപ്പിലാകുമ്പോൾ കേന്ദ്രഭരണ*ത്തിൽ സാരമായ പല മാററങ്ങളും വരുത്താനുള്ള വ്യവസ്ഥകൾ ചെയ്തിട്ടുണ്ടു്.

പ്രാവിൻസു(പ്രവിശ്യ)കളിലെ ഭരണരീതി:—

ഇൻഡ്യാ മഹാരാജ്യത്തെ ഭരണസൗകര്യത്തിനായി പതിനൊന്നു പ്രാവിൻസുകളായി വിഭജിച്ചിരിക്കുന്നു. ഇവയിൽ പ്രധാനപ്പെട്ടവ ബംഗാളും, ബോംബെയും, മദ്രാസും ആകുന്നു. ഇവയെ ഭരിക്കുന്ന ഗവർണ്ണർമാർക്കു മററുള്ളവരെക്കാൾ ഉയന്ന സ്ഥാനമാണുള്ളതു്. എന്നു മാത്രമല്ല,

* Central Government.

അവരെ ചക്രവർത്തി നേരിട്ടു നിയമിക്കുകയുമാണു പതിവ്. ഈ ഗവർണ്ണർമാർക്ക് ഇൻഡ്യാസെക്രട്ടറിയുമായി നേരിട്ടു എഴുത്തുകുത്തുകാം നടത്താനും വൈസ്രായിയുടെ ഉത്തരവിന്മേൽ അപ്പീൽ കൊടുക്കാനും അർഹതയുണ്ടത്രേ. ഓരോ ഗവർണ്ണരും തൻെറ പ്രാവിൻസിലെ ഭരണത്തിന് ഉത്തരവാദിത്വം വഹിക്കണം. മേജർ പ്രാവിൻസുകൾ കൂടാതെ ഏതാനും മൈനർ പ്രാവിൻസുകളും ഉണ്ട്. അവയെ പ്രാദേശികസമിതികളുടെ സഹായത്തോടുകൂടി ചീഫ് കമ്മിഷണർമാർ ഭരിച്ചുവരുന്നു. ഈ പ്രവിശ്യകളിലെല്ലാം ഭരണകാര്യങ്ങളിൽ ഗവർണ്ണർമാരെ സഹായിക്കുന്നതിന് ഓരോ മന്ത്രിസഭയുമുണ്ട്. അവയുടെ നേതൃത്വം വഹിക്കുന്നതു് ഗവർണ്ണർമാർ തന്നെയാണ്. പ്രാവിൻസുകളിലെ ഗവർണ്ണർമാരും അവരുടെ കൗൺസിലുകളും മന്ത്രിസഭകളും ചേൎന്നു കേന്ദ്രഭരണത്തിൽ ഉൾപ്പെടാത്ത വിദ്യാഭ്യാസം, പ്രാദേശികസ്വയംഭരണം ആരോഗ്യവകുപ്പ്, ഭൂനികുതി, മരാമത്തു് മുതലായവയുടെ ഭരണം നടത്തിവരുന്നു.

നിയമസഭകളിൽ ഭൂരിപക്ഷമുള്ള കക്ഷിയിലെ നേതാക്കന്മാരെ ഗവർണ്ണർമാർ മന്ത്രിമാരായി തിരഞ്ഞെടുക്കുന്നു. മന്ത്രിമാർ ഭരണകാൎയ്യത്തിൽ നിയമസഭയോടു് ഉത്തരവാദിത്വമുള്ളവരാണ്, അവരുടെ ശമ്പളം നിയമസഭയുടെ വോട്ടനുസരിച്ചാണ് തീരുമാനിക്കുന്നതു്.

1919-ലെ ഭരണപരിഷ്കാരത്തിൻെറ ഫലമായി 'ദ്വിഭരണം' ബ്രിട്ടീഷ് ഇൻഡ്യയിൽ നടപ്പായി. ഇതു

ജനാധിപത്യത്തിന്റെ ഉദയമായി മാത്രമേ ഭാരതീയർ കരുതിയിരുന്നുള്ളു. അവർക്കു പൂർണ്ണമായ സ്വയംഭരണം വേണമെന്നാവശ്യപ്പെടുകയും അതിനായി അവർ പല വിധത്തിലും പ്രയത്നിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു.

1919-ലെ ആക്ററിൻപ്രകാരം നടപ്പിലിരുന്ന ഭരണരീതിയെ 1935-ലെ ആക്ററിൻപ്രകാരം (ഗവൺമെൻറ് ആഫ് ഇൻഡ്യാആക്ററ്1) വീണ്ടും പരിഷ്കരിച്ചു. അതിലുള്ള മൂന്നു പ്രധാന വ്യവസ്ഥകൾ താഴെ കുറിക്കുന്നവയാകുന്നു:—

(1) സ്വതന്ത്രങ്ങളായ നാട്ടുരാജ്യങ്ങളിൽ നിന്നും ചേരാൻ ഇഷ്ടമുള്ള രാജ്യങ്ങളെയും പ്രാവിൻസുകളെയും സംയോജിപ്പിച്ചു ഒരു സംയുക്ത ഗവർമ്മെൻറു2 സ്ഥാപിക്കുക;

(2) പ്രാവിൻസുകൾക്കു സ്വയംഭരണം3 അനുവദിക്കുക,

(3) വേണ്ട രക്ഷാവ്യവസ്ഥകളോടുകൂടി 4കേന്ദ്രത്തിലെഗവമ്മെൻറിനും ഉത്തരവാദഭരണം5 നല്കുക.

സംയുക്തഭരണനിർവഹണസമിതി:6 — സംയുക്തഭരണഘടനയുടെ നിർവഹണാധികാരം ചക്രവത്തിതിരു

1 Government of India Act 1935.
2 All-India Federation.
3 Autonomy.
4 Safe guards.
5 Rasponsible Government.
6 Federal Executive.

മനസ്സിൽ നിക്ഷിപ്തമായിരിക്കുന്നു. ഈ അധികാരം അദ്ദേഹത്തിനുവേണ്ടി ഗവർണ്ണർ ജനറൽ നടത്തിക്കൊള്ളും. ഗവർണ്ണർ ജനറലിനെ സഹായിക്കുന്നതിനും ഉപദേശിക്കുന്നതിനും വേണ്ടി ഒരു മന്ത്രിസഭയും ഉണ്ടായിരിക്കും. ഗവർണ്ണർജനറലിനു സ്വാധികാരം ഉപയോഗിച്ചു നിർവഹിക്കേണ്ട പ്രത്യേക ചുമതലകളുമുണ്ട്. അവയിൽ പ്രധാനപ്പെട്ടവയെ താഴെ കുറിക്കുന്നു:—

1. ഇൻഡ്യയുടെ ക്ഷേമവും സമാധാനവും സംരക്ഷിക്കുക;
2. സംയുക്തഗവമെന്റിന്റെ ധനസ്ഥിതിയും മററും സംരക്ഷിക്കുക;
3. ന്യൂനപക്ഷങ്ങളുടെ താൽപര്യങ്ങൾ സംരക്ഷിക്കുക;
4. ഉദ്യോഗസ്ഥന്മാരുടെ താൽപര്യങ്ങൾ സംരക്ഷിക്കുക;
5. ബ്രിട്ടീഷ്കാരുടെ ഇറക്കുമതി സാമാനങ്ങളുടേയും ബ്രിട്ടീഷ് കമ്പനികളുടേയും കച്ചവടക്കാരുടേയും താൽപര്യങ്ങൾക്കു ഹാനി ഉണ്ടാകാതെ സൂക്ഷിക്കുക;
6. വിദേശരാജ്യങ്ങളുടെ നേരേയുള്ള നയത്തേയും സൈന്യം തുടങ്ങി സംവരണം ചെയ്യപ്പെട്ടിട്ടുള്ള കാര്യങ്ങളുടെ ശരിയായ സ്ഥിതിയേയും സംരക്ഷിക്കുക.

സംയുക്തനിർവ്വഹണസഘ * ത്തിന്റെ നായകസ്ഥാനം വഹിക്കാൻ ഗവർണ്ണർജനറലിനെ ചക്രവത്തി

* Federal Executive.

നിയമിക്കും. സംവരണം ചെയ്തിട്ടുള്ള സംഗതികളിലും പ്രത്യേകം ചുമതല വഹിക്കുന്ന കാര്യങ്ങളിലും യുക്തം പോലെ ഗവർണ്ണർജനറലിനു പ്രവത്തിക്കാം. സ്വന്തം ചുമതലകളിലെല്ലാം സഹായിക്കുന്നതിനുവേണ്ടി മൂന്നു കൗൺസിലറന്മാരെ നിയമിക്കുന്നതിനുള്ള അധികാരവും ഗവർണ്ണർജനറലിനു നല്കിയിട്ടുണ്ട്.

മറെറല്ലാ സംഗതികളിലും മന്ത്രിസഭയുടെ ഉപദേശപ്രകാരമാണ് ഗവർണ്ണർജനറൽ പ്രവത്തിക്കേണ്ടതു്. മന്ത്രിസഭയിലെ അംഗങ്ങൾ പത്തിൽ കവിയുകയില്ല. ഗവർണ്ണർജനറലായിരിക്കും നിയമസഭാംഗങ്ങളിൽനിന്നു മന്ത്രിസഭാംഗങ്ങളെ തിരഞ്ഞെടുക്കുന്നതു.

ഫെഡറൽ നിയമനിർമ്മാണസഭ:—ചക്രവത്തിയുടെ പ്രതിനിധിയായി ഗവർണ്ണർജനറലും, കൗൺസിൽ ആഫ് സ്റ്റേററ്[1] ഹൗസ് ആഫ് അസംബ്ളി[2] എന്നിങ്ങനെ രണ്ടു മണ്ഡലങ്ങളും ആണ് ഫെഡറൽ നിയമനിർമ്മാണം നടത്താനുള്ളതു്. കൗൺസിൽ ആഫ് സ്റ്റേററിൽ (ഉപരിമണ്ഡലത്തിൽ) ആകെ 260 അംഗങ്ങളുള്ളതിൽ 156 പേർ ബ്രിട്ടീഷ് ഇൻഡ്യൻ പ്രവിശ്യകളെ പ്രതിനിധീകരിക്കുന്നവരും 104 പേർ ഇൻഡ്യൻ സംസ്ഥാനങ്ങളെ പ്രതിനിധീകരിക്കുന്നവരും ആയിരിക്കും.

അധോമണ്ഡലം[3]:— അധോമണ്ഡലത്തിൽ 375 അംഗങ്ങളുള്ളതിൽ 250 പേർ ബ്രിട്ടീഷ് ഇൻഡ്യൻ

---

1. Council of State
2. House of Assembly
3. House of Assembly

പ്രതിനിധികളും 125 പേർ ഇൻഡ്യൻ സംസ്ഥാനങ്ങളുടെ പ്രതിനിധികളും ആയിരിക്കും.

1935-ലെ ആക്റ്ററിൽ പ്രാവിൻസുകൾക്കു സ്വയംഭരണം സിദ്ധിക്കത്തക്ക നിർദ്ദേശങ്ങളുണ്ട്. എന്നാൽ അതെല്ലാം ഇവിടെ വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല. സിൻഡ്, ഒറീസാ എന്നീ രണ്ടു പ്രാവിൻസുകൾ പുതുതായി ഇപ്പോൾ സൃഷ്ടിച്ചതോടുകൂടി ആകെ പതിനൊന്നു പ്രാവിൻസുകൾ ഉണ്ടായിട്ടുണ്ട്.

<u>പ്രാവിൻസുകളിലെ ഭരണനിർവ്വഹണം:</u>— ഓരോ പ്രാവിൻസിലേയും ഭരണനിർവ്വഹണാധികാരം ചക്രവർത്തിക്കുവേണ്ടി ഗവർണ്ണർമാർ നിർവ്വഹിക്കും. ഓരോ ഗവർണ്ണരേയും ഉപദേശിക്കുന്നതിനും സഹായിക്കുന്നതിനും ഒരു മന്ത്രിസഭയും ഉണ്ടായിരിക്കും. ഗവർണ്ണർക്കു ഗവർണ്ണർജനറലിനുള്ളതുപോലെ ചില പ്രത്യേക ചുമതലകളും അധികാരങ്ങളും കൊടുത്തിട്ടുണ്ട്. പ്രാവിൻസുകളിലെ മന്ത്രിമാരെ ഗവർണ്ണർ നിയമസഭാംഗങ്ങളിൽ നിന്നാണു തിരഞ്ഞെടുക്കുന്നത്.

<u>പ്രാവിൻസുകളിലെ നിയമനിർമ്മാണം:</u>—ഓരോ പ്രാവിൻസിലും ചക്രവർത്തിയുടെ പ്രതിനിധിയായി ഗവർണ്ണരും ഓന്നോ രണ്ടോ മണ്ഡലങ്ങളുള്ള നിയമനിർമ്മാണ സഭയും ചേർന്നു നിയമനിർമ്മാണകൃത്യം നിർവ്വഹിക്കുന്നു. മദ്രാസ്, ബോംബെ, ബംഗാൾ, ആസാം, മുതലായി ആറു പ്രാവിൻസുകളിൽ രണ്ടു നിയമസഭകളും, മററു പ്രാവിൻസുകളിൽ ഓരോ നിയമസഭയും, ഉണ്ടായിരിക്കുന്നതാണ്. രണ്ടു സഭകൾ വീതമുള്ള പ്രാവിൻസുകളിൽ ആ സഭകളുടെ പേരു്

ലെജിസ്ലേററീവ് കൗൺസിൽ[1] എന്നും ലെജിസ്ലേററീവു അസംബ്ളിയെന്നും[2] ആകുന്നു.

ഓരോ പ്രാവിൻസിലേയും നിയമനഭാംഗങ്ങളുടെ സംഖ്യ വ്യത്യാസപ്പെട്ടിരിക്കും. പല സമുദായങ്ങളേയും താൽപര്യങ്ങളേയും ആസ്പദമാക്കിയാണു പ്രതിനിധികളുടെ സംഖ്യ നിശ്ചയിച്ചിരിക്കുന്നതു്. മുഹമ്മദീയർ, സിക്കുകാർ, ഇൻഡ്യൻക്രിസ്ത്യാനികൾ, ആംഗ്ലോ ഇൻഡ്യന്മാർ, യൂറോപ്യന്മാർ, എന്നീ സമുദായങ്ങൾക്കു പ്രത്യേക നിയോജകമണ്ഡലങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ടു്. ഈ ഓരോ വർഗ്ഗക്കാരുടേയും സംഖ്യ നിശ്ചയിച്ചിട്ടുള്ളതു ഗവർമ്മെൻറു പുറപ്പെടുവിച്ചിട്ടുള്ള വർഗ്ഗീയ തീരുമാന പ്രസ്താവനയേയും "പൂനാനിശ്ചയ" ത്തേയും ആസ്പദമാക്കിയാണു്.

പ്രാവിൻസുകളിലെ കൗൺസിലുകളിലേക്കും അസംബ്ളിയിലേക്കും പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിനു വേണ്ടി ഓരോ പ്രാവിൻസും പല നിയോജകമണ്ഡലങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഇപ്പോഴത്തെ സമ്മതിദാനവ്യവസ്ഥപ്രകാരം ജനസംഖ്യയിൽ പതിന്നാലു ശതമാനം ആളുകൾക്കു വോട്ടുചെയ്‌വാൻ അധികാരമുണ്ടു്. 1919-ലെ വ്യവസ്ഥപ്രകാരം മൂന്നു ശതമാനം ആളുകൾക്കു മാത്രമേ വോട്ടവകാശമുണ്ടായിരുന്നുള്ളു. 1935-ലെ ഭരണപരിഷ്കാരം കൊണ്ടു്,

1. Legislative Council.
2. Legislative Assembly.

(1) സംയുക്ത നിയമനിർമ്മാണ സഭ,

(2) പ്രാവിൻസിലെ നിയമനിർമ്മാണ സഭ,

(3) ഗവർണ്ണർജനറൽ,

(4) പ്രാവിൻസുകളിലെ ഗവർണ്ണറന്മാർ.

എന്നിങ്ങനെ നാലു സ്ഥാനങ്ങൾക്കു നിയമനിർമ്മാണത്തിനു സൗകര്യം ലഭിക്കുന്നു.

നീതിന്യായം 1 :— ഈ ആക്ററിൻ പ്രകാരം ഒരു സംയുക്തരാഷ്ട്രനീതിന്യായകോടതി 2 സ്ഥാപിക്കയും അതിൻെറ നടത്തിപ്പിനായി ഒരു പ്രധാന ജഡ്ജിയെയും മററു ചില ജഡ്ജിമാരെയും ചക്രവർത്തി നിയമിക്കയും ചെയ്തിട്ടുണ്ട്. ഈ കോടതിക്ക് (1) സംയുക്തരാഷ്ട്രം ഒരുകക്ഷിയായും ഏതെങ്കിലും പ്രാവിൻസുകളോ സംസ്ഥാനങ്ങളോ മറുകക്ഷിയായുമുള്ള കേസുകൾ തീരുമാനിക്കുന്നതിനും (2) ഏതെങ്കിലും പ്രാവിൻസുകളിലെ ഹൈക്കോർട്ടിൽ നിന്നോ നാട്ടുരാജ്യങ്ങളിലെ ഹൈക്കോർട്ടിൽ നിന്നൊ രാജ്യഭരണവിഷയമായ കാര്യങ്ങൾ 3 സംബന്ധിച്ചുള്ള തീരുമാനങ്ങളിന്മേൽ അപ്പീൽ കേൾക്കാനും അധികാരമുള്ളതാകുന്നു.

സെക്രട്ടറി ആഫ് സ്റ്റേററ് ഫർ ഇൻഡ്യാ 4 :—

---

ഇൻഡ്യയെ സംബന്ധിച്ച സകല അധികാരങ്ങളും ഈ ആക്ടിൻപ്രകാരം ചക്രവർത്തിയിൽ നിക്ഷിപ്തമായിരി

---

1. Judicature,
2. Federal Court.
3. Constitutional Questions.
4. Secretary of State for India.

ക്കുന്നു. ഈ അധികാരങ്ങളെ പ്രായോഗികമാക്കുന്നതിലുള്ള ഉത്തരവാദിത്വം ഇൻഡ്യാസെക്രട്ടറി ആഫ് സ്റ്റേററു എന്ന ഉദ്യോഗസ്ഥനാണുള്ളതു്. ഗവർണ്ണർ ജനാലും ഗവർണ്ണർമാരും അവരുടെ യുക്തംപോലെ പ്രത്യേക അധികാരങ്ങൾ ഉപയോഗിക്കുമ്പോൾ അവർ സെക്രട്ടറി ആഫ് സ്റ്റേററിനോടു ഉത്തരവാദികളായിരിക്കണം. ഈ സെക്രട്ടറി ബ്രിട്ടിഷ് ക്യാബിനററിലേയും പാർലമെൻറിലേയും ഒരു അംഗമാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹം തൻെറ പ്രവൃത്തികൾക്കു പാർലമെൻറിനോട്ട് ഉത്തരവാദിത്വം വഹിക്കേണ്ടതുമാണ്. പുതിയ ആക്ററ് അനുസരിച്ച പഴയ ഉപദേശകസമിതിയെ നിറുത്തൽ ചെയ്യുകയും, സെക്രട്ടറിയെ ഉപദേശിക്കുവാൻ മൂന്നുമുതൽ ആറു വരെ അംഗങ്ങളുള്ള ഒരു സംഘത്തെ തിരഞ്ഞെടുക്കാൻ അദ്ദേഹത്തിനു തന്നെ അധികാരം നൽകുകയും ചെയ്തിരിക്കുന്നു.

---

## ചോദ്യങ്ങൾ.

---

(1) ഭാരതത്തിൽ ആംഗ്ലേയരുടെ അധികാരം ഉറപ്പിച്ചത് എങ്ങനെ ?

(2) ഇൻഡ്യാ സെക്രട്ടറിയുടെ ചുമതലകൾ എന്തെല്ലാം ? ഇൻഡ്യാ കൗൺസിൽ അദ്ദേഹത്തിന്റെ ചുമതലകളിൽ എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു ?

(3) ഇൻഡ്യാ ഗവർമ്മെൻറിന്റെ പ്രധാന ഭരണകർത്താവു ആര് ? അദ്ദേഹത്തിന്റെ ഭരണസൗകര്യത്തിനായി എന്തെല്ലാം വ്യവസ്ഥകളാണു ചെയ്തിട്ടുള്ളത് ?

(4) ഇൻഡ്യയിലെ നിയമസമിതികളുടെ പ്രവർത്തനത്തെപ്പററി സംഗ്രഹിച്ചെഴുതുക.

(5) 1935-ലെ ഇൻഡ്യാ ആക്ററിൻപ്രകാരം ചെയ്തിട്ടുള്ള പ്രധാന വ്യവസ്ഥകൾ ഏന്തെല്ലാം ?

(6) കുറിപ്പെഴുതുക—സംയുക്ത ഭരണനിർവഹണ സമിതി; ഫെഡറൽ നിയമനിർമ്മാണസഭ; ഇൻഡ്യാ സെക്രട്ടറി ആഫ് സ്റ്റേററ്.

---

അദ്ധ്യായം ൬.

# ഇൻഡ്യൻ ഇൻഡ്യാ അഥവാ നാട്ടുരാജ്യങ്ങൾ.

ബ്രിട്ടീഷ് ഇൻഡ്യയിൽ ഇപ്പോൾ പ്രായോഗിക മാക്കിവരുന്നതും താമസംവിനാ നാട്ടുരാജ്യങ്ങളിൽ നടപ്പിൽ വരാനിരിക്കുന്നതുമായ സംയുക്തഭരണഘടനയെപ്പററി കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. ബ്രിട്ടീഷ് ഇൻഡ്യയിൽ ഉൾപ്പെടാത്ത വളരെ രാജ്യങ്ങൾ ഇൻഡ്യാ മഹാരാജ്യത്തിൽ ഉൾപ്പെട്ടിട്ടുണ്ട്. അവ ഇൻഡ്യൻ ഇൻഡ്യ അഥവാ ഇൻഡ്യൻ നാട്ടുരാജ്യങ്ങൾ എന്നാണ വിളിക്കപ്പെട്ടുന്നതു്. അവയെ ഭരിക്കുന്നതു മഹാരാജാവു്, രാജാവു് നവാബ്, എന്നിങ്ങനെ ഓരോ സ്ഥാനപ്പേരുള്ളവരും, ഒരുകാലത്തു സ്വതന്ത്രമായി രാജ്യഭരണം നടത്തിയിരുന്ന പല രാജവംശങ്ങളിൽ പെട്ടവരുമായ ഇൻഡ്യാക്കാർ തന്നെയാണ്. ഈ രാജ്യങ്ങൾക്ക ഭരണസംപ്രദായത്തിലും മററും വളരെ വ്യത്യാസങ്ങൾ ഉണ്ടെങ്കിലും ഇവയെല്ലാം ബ്രിട്ടീഷ് ഗവർമ്മെൻറിൻെറ പരമാധികാരത്തിൻ കീഴിലാണ് സ്ഥിതിചെയ്യുന്നതു്. ബ്രിട്ടീഷ് ഗവർമ്മെൻറിനു ഈ രാജാക്കന്മാരുമായിട്ടല്ലാതെ അവരുടെ പ്രജകളുമായി യാതൊരിടപാടുമില്ല. ബ്രിട്ടീഷ് ഇൻഡ്യയിലെ നിയമസഭകൾ പാസാക്കുന്ന നിയമങ്ങൾ ഇൻഡ്യൻ സംസ്ഥാനങ്ങളെ ബാധിക്കുന്നില്ല. പല സംസ്ഥാനങ്ങളിലും നിയമനിർമ്മിതിക്കു നിയമസഭകൾ ഏർപ്പെടുത്തി

യിട്ടുണ്ട്. ചില സംസ്ഥാനങ്ങളിൽ അവിടത്തെ രാജാക്കന്മാർതന്നെ നിയമം നിമ്മിച്ചുവരുന്നു.

ഇൻഡ്യാ മഹാരാജ്യത്തിൻെറ ആകെയുള്ള വലുപ്പത്തിൽ മൂന്നിൽ ഒരു ഭാഗത്തിലധികം നാട്ടുരാജ്യങ്ങളാണ്. 1931-ലെ ജനസംഖ്യ കണക്കിൻപ്രകാരം എട്ടുകോടി (ഇൻഡ്യയിലുള്ളതിൽ ഏകദേശം നാലിലൊരുഭാഗം) ജനങ്ങളും ഇൻഡ്യൻസംസ്ഥാനങ്ങളിൽ നിവസിക്കുന്നവരായി കാണപ്പെടുന്നു. ഇങ്ങനെയുള്ള രാജ്യങ്ങളുടെ എണ്ണം (600) അറുനൂറോളമാണെന്നു കേട്ടാൽ നിങ്ങൾക്കു വിസ്മയം തോന്നിയേക്കാം. പക്ഷെ, അവയിൽ ചിലതു എട്ടോ പത്തോ ചതുരശ്രമൈൽ വിസ്താരമുള്ള ചെറിയ രാജ്യങ്ങളും വേറെ ചിലതു് ഏകദേശം ഇംഗ്ലണ്ടിനോളം വിസ്തീർണ്ണമായ വലിയ രാജ്യങ്ങളുമാണ്. നാട്ടുരാജ്യങ്ങളിൽ ഏകദേശം പകുതി ഭാഗവും 24 വലിയ സംസ്ഥാനങ്ങളിലെ രാജാക്കന്മാരുടെ അധീനതയിലാണിരിക്കുന്നതു്. ഇൻഡ്യൻ സംസ്ഥാനങ്ങൾ വിസ്തീർണ്ണത, ജനസംഖ്യ, വിദ്യാഭ്യാസം, ഭരണരീതി, ഭാഷ, മതം, ആദിയായവ സംബന്ധിച്ചു് പരസ്പരം വ്യത്യസ്തമായിരിക്കുന്നു, എന്നാൽ രണ്ടു സംഗതികളിൽ മാത്രമേ ഈ രാജ്യങ്ങൾക്കു സാമ്യമുള്ളു. ഒന്നാമതായി അവയെല്ലാം ബ്രിട്ടീഷ് ചക്രവത്തിയുടെ മേൽകോയ്മയ്ക്കധീനമാണ്. രണ്ടാമതു്, അവയെല്ലാം ഇൻഡ്യാമഹാരാജ്യത്തിനകത്തു സ്ഥിതിചെയ്യുന്നു.

ഈ രാജ്യങ്ങൾക്കു് അധിശഗവമ്മെൻറുമായുള്ള ബന്ധം പലതരത്തിലാണ്. വിസ്തീർണ്ണതയിലും ജന

സംഖ്യയിലും മുന്നിട്ടു നിൽക്കുന്ന ഹൈദരബാദ്, കാശ്മീരം, മൈസൂർ, ബറോഡാ, തിരുവിതാംകൂർ, മുതലായ രാജ്യങ്ങൾ ഇൻഡ്യാ ഗവർണ്ണർജനറലിന്റെ നേരിട്ടുള്ള മേൽനോട്ടത്തിലാണു ഭരിക്കപ്പെടുന്നത്. എന്നാൽ ചെറിയ രാജ്യങ്ങൾ ഓരോ പ്രാവിൻസിലേയും ഗവർണ്ണറുടെ കീഴിലാണ്. നാട്ടുരാജ്യങ്ങളെ പ്രധാനമായി മൂന്നു തരത്തിൽ വിഭജിക്കാം. അവ, ആഭ്യന്തര ഭരണസ്വാതന്ത്ര്യവും രാജാധികാരവും ലഭിച്ച രാജാക്കന്മാർ ഭരിക്കുന്ന രാജ്യങ്ങളും, ബ്രിട്ടീഷ ഗവമ്മെൻറിന്ന് ആഭ്യന്തരഭരണത്തിൽ ഇടപെടാനുള്ള സ്വാതന്ത്ര്യം ഉടമ്പടികളിൽ തന്നെ വ്യക്തമായി സമ്മതിച്ചുകൊടുത്തിട്ടുള്ള ഭരണാധികാരികളുടെ രാജ്യങ്ങളും, അധീശഗവമ്മെൻറിന്റെ സന്നതിൻപ്രകാരം ഭരണം നടത്തുന്ന രാജ്യങ്ങളും ആകുന്നു. നാട്ടുരാജ്യങ്ങളിൽ ഭരണകാര്യത്തിൽ രാജാവിനു വേണ്ട ഉപദേശം നല്കുന്നതിനു ഗവർണ്ണർജനറലിന്റെ ഏജൻറ്, അല്ലെങ്കിൽ, റസിഡൻറ്, എന്ന ഉദ്യോഗസ്ഥനെ വൈസ്രായി നിയമിച്ചിരിക്കുന്നു. ഇൻഡ്യൻ സംസ്ഥാനങ്ങളിലെ ആഭ്യന്തര കാര്യങ്ങളിൽ അവർ സാധാരണയായി ഇടപെടാറില്ലെങ്കിലും, സംസ്ഥാനങ്ങളിൽ നടക്കുന്ന രാഷ്ട്രീയമായും മററുമുള്ള പ്രസ്ഥാനങ്ങളെ അവർ എപ്പോഴും ശ്രദ്ധയോടെ വീക്ഷിച്ചുകൊണ്ടിരിക്കുന്നു. രാജ്യകാര്യങ്ങളിൽ എന്തെങ്കിലും വൈഷമ്യങ്ങൾ ആവിർഭവിക്കുമ്പോൾ ഭരണാധികാരികൾക്കു ശരിയായ ഉപദേശങ്ങൾ നല്കാനുള്ള അധികാരവും അവകാശവും റസിഡൻറുമാക്കുണ്ടു്. വിഷമഘട്ടങ്ങളിൽ ബ്രിട്ടീഷ്

ഗവർമ്മെൻറു വേണ്ട സഹായം നല്കുന്നതിനും മററു മായിട്ടാണ് നാട്ടുരാജാക്കന്മാർ ഓരോ തുക കപ്പമായി കൊടുക്കുന്നത്.

എല്ലാ ഇൻഡ്യൻ സംസ്ഥാനങ്ങളും ബ്രിട്ടീഷ് ഗവർമ്മെൻറിൻെറ കീഴിലാണെങ്കിലും, അവയെല്ലാം സ്ഥാനം ഒരുപോലെയല്ല. ഓരോ സംസ്ഥാനത്തിലേയും ഭരണാധികാരിക്ക് നിശ്ചയിച്ചിട്ടുള്ള ആചാരവെടികളുടെ എണ്ണത്തിൽനിന്നാണ് സാധാരണയായി അദ്ദേഹത്തിൻെറ പ്രാധാന്യം മാനസ്സിലാക്കുന്നത്. ഹൈദരബാദ, മൈസൂർ, കാശ്മീരം, ബറോഡാ, തിരുവിതാംകൂർ, എന്നീ രാജ്യങ്ങളിലെ ഭരണാധികാരികൾക്ക് 21 ആചാരവെടികളും, അതിൽ താണ പടിയിലുള്ള രാജ്യത്തിലെ നാടുവാഴികൾക്ക് 19 ആചാരവെടികളും 87 ഭരണാധികാരികൾക്ക് 11 ആചാരവെടികളുമാണുള്ളത്. 1921-ൽ ഇൻഡ്യാ ചക്രവത്തി തിരുമനസ്സിലെ വിളംബരപ്രകാരം രൂപവൽകരിക്കപ്പെട്ടിട്ടുള്ളതും ന്യൂഡൽഹിയിൽ കൂടുന്നതുമായ രാജസഭയിൽ* ഇൻഡ്യൻ സംസ്ഥാനങ്ങളിലെ 100-ൽ കൂടുതൽ രാജാക്കന്മാക്കു സംബന്ധിക്കുവാൻ യോഗ്യതയുണ്ടെന്നു പരിഗണിക്കപ്പെട്ടിട്ടുണ്ട്.

ഇൻഡ്യൻ സംസ്ഥാനങ്ങളിലെ ഭരണകത്താക്കന്മാരുടെ അവകാശങ്ങൾക്കും സ്ഥാനങ്ങൾക്കും ബ്രിട്ടീഷ് മേൽക്കോയ്മയുമായുള്ള പ്രത്യേക കരാറുകളാൽ ഉറപ്പു നല്കപ്പെട്ടിരിക്കുന്നു. പ്രധാന നാട്ടുരാജ്യങ്ങളിലെ ഹൈക്കോടതിവിധിയിന്മേൽ അപ്പീൽ കോഴപ്പാൻ പ്രിവി

---

* Chamber of Princes.

കൗൺസിലിനുപോലും അധികാരം നൽകിയിട്ടില്ല. നാട്ടുരാജാക്കന്മാരുടെ പിന്തുടച്ച്ാവകാശത്തെപ്പററി തീരുമാനിക്കാനും, ഭരണദൂഷ്യമുണ്ടായാൽ ഭരണാധികാരത്തിൽ നിന്നും രാജാക്കന്മാരെ നീക്കാനും, വൈസ്രായിക്ക് അധികാരമുണ്ട്. ഒരു രാജാവ് മൈനറായിരിക്കുന്ന കാലത്തു റീജൻസിഭരണം ഏർപ്പെടുത്താനും രാജാക്കന്മാക്ക് സ്ഥാനമാനങ്ങൾ നല്കാനും രാജകുടുംബത്തിലേയ്ക്കു ദത്തെടുക്കാൻ അനുവാദം കൊടുക്കാനും ഉള്ള അധികാരവും അധീശഗവമ്മെൻറിലാണ് സ്ഥിതിചെയ്യുന്നത്. നാട്ടുരാജ്യപ്രജകൾക്കോ രാജാക്കന്മാക്കോ വിദേശപര്യടനം നടത്താൻ പോലും ബ്രിട്ടീഷ് ഗവർമ്മെൻറിൻെറ അനുവാദം വേണ്ടതാണ്. അതുപോലെതന്നെ, ഒരു രാജാവിനു മറെറാരു രാജാവുമായി എഴുത്തുകുത്തു നടത്താനും ബ്രിട്ടീഷ് ഗവമ്മെൻറിൻെറ അനുമതി കൂടാതെ കഴികയില്ല.

റയിൽവേ, തപാൽ മുതലായവ സംസ്ഥാനങ്ങളിൽ ഏർപ്പെടുത്തുന്നു എന്നു വരികിൽ അവ ബ്രിട്ടീഷ് ഇൻഡ്യയിലുള്ളവയുമായി അനുബന്ധിച്ചു നടത്തേണ്ടതാണ്. കടൽചുങ്കം ഭരണസൗകൎയ്യത്തിനായി മിക്കവാറും കേന്ദ്രഗവർമ്മെൻറിൻെറ അധീനതയിലാണെങ്കിലും ആഭ്യന്തരകാൎയ്യങ്ങളിൽ ചുങ്കം * പ്രധാനസംസ്ഥാനങ്ങൾ സ്വതന്ത്രമായിത്തന്നെ ഈടാക്കുന്നു. ഓരോ സംസ്ഥാനത്തിനും സ്വന്തഭരണവ്യവസ്ഥകളും നിയമങ്ങളും നീതിന്യായകോടതികളും ഉണ്ട്. ഹൈദരബാദി

---

* Internal.

നും തിരുവിതാംകൂറിനും സ്വന്തമായ നാണയനിർമ്മാണത്തിനും അധികാരം സിദ്ധിച്ചിട്ടുണ്ട്. ഇൻഡ്യൻ സംസ്ഥാനങ്ങളിലെ ഭരണാധികാരികൾ ഭരണത്തിൽ സ്വാതന്ത്ര്യം ഉപയോഗിക്കുന്നു എങ്കിലും ബ്രിട്ടീഷ്സിംഹാസനത്തോട് ഏററവും ഭക്തിയോടും വിശ്വസ്തതയോടും പെരുമാറുകയാണു ചെയ്യുന്നത്. 1914-ൽ ആരംഭിച്ച മഹായുദ്ധകാലത്ത് മിക്ക നാട്ടുരാജാക്കന്മാരും തങ്ങൾക്കുള്ള സകല സ്വത്തുക്കളും ചക്രവർത്തി തിരുമനസ്സിലെ അധീനതയിൽ അർപ്പിച്ചിരുന്നു. ഇൻഡ്യൻ സംസ്ഥാനങ്ങളിലെ ഭരണാധികാരികൾ അവരവരുടെ പ്രാപ്തി അനുസരിച്ചുള്ള സൈന്യവും സംരക്ഷിക്കുന്നുണ്ട്.

നാട്ടുരാജ്യങ്ങൾക്കു തമ്മിൽ പല വ്യത്യാസങ്ങളും ഉണ്ടെങ്കിലും അവയ്ക്കെല്ലാം ഭരണത്തിലും സാമൂഹ്യപരിതഃസ്ഥിതികളിലും ബ്രിട്ടീഷ് ഇൻഡ്യയിലില്ലാത്ത പ്രത്യക്ഷമായ ഒരു ഐകരൂപ്യമുണ്ട്. ഈ സംസ്ഥാനങ്ങളിലെല്ലാം രാജാക്കന്മാർക്കും പ്രജകൾക്കും തമ്മിൽ ഗാഢമായ സ്നേഹബന്ധം തഴച്ചുകാണുന്നു. രാജഭക്തികൊണ്ടും രാജസ്ഥാനത്തോടുള്ള ബഹുമാനംകൊണ്ടും പ്രജകൾ രാജാവിനോടു നിരന്തരം അനുരഞ്ജനയിൽ വർത്തിച്ചു പോരുന്നു. ഓരോ സംസ്ഥാനത്തിലേയും ആചാരങ്ങളും പാരമ്പര്യമായ നടപടികളും ഓരോ രാജാവിൻെറയും കാലം കഴിഞ്ഞാൽ പിൻവാഴ്ചക്കാർ അനുഷ്ഠിക്കുമെന്നും അവർ ദൃഢമായി വിശ്വസിക്കുന്നു. നാട്ടുരാജ്യപ്രജകൾ യഥാർത്ഥത്തിൽ ഇൻഡ്യയിലെ പൊതുവായ പൗരന്മാരാ

ക്കന്നു. തിരുവിതാംകൂർ നിയമസമിതികളിലെ അംഗങ്ങൾ സത്യപ്രതിജ്ഞചെയ്യുമ്പോൾ തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെനേർക്കു ഭക്തിയുള്ളവരായിരിക്കാമെന്നു മാത്രമല്ല, ചക്രവത്തി തിരുമേനിയോടും ഭക്തിയോടുകൂടിയിരിക്കാമെന്നു് ഉറപ്പു നല്കുന്നില്ലേ? നമ്മുടെ രാജ്യത്തിലെ പീനൽകോഡിൽ, തിരുവിതാംകൂർ ഗവമ്മെൻറിനോടും ബ്രിട്ടീഷ് ഗവമ്മെൻറിനോടും അവജ്ഞ ജനിപ്പിക്കാവുന്ന സംരംഭങ്ങളെ രാജദ്രോഹങ്ങളെന്നാണല്ലോ വിശദമാക്കീട്ടുള്ളതു്. ഇതിൽ നിന്നും ഇൻഡ്യൻ സംസ്ഥാനങ്ങളിലെ ജനാവലിക്കു രണ്ടു ഗവമ്മെൻറിനോടും പൗരധമ്മം നിവ്വഹിക്കാനുണ്ടെന്നു വ്യക്തമാകുന്നു.

ഇൻഡ്യൻ സംസ്ഥാനങ്ങളെ സംബന്ധിച്ച് 1935-ലെ ആക്ററിൻപ്രകാരമുള്ള ഒരു പ്രധാന പ്രശ്നം അവർ ഫെഡറേഷൻ ഭരണത്തിൽ ചേരുമോ ഇല്ലയോ എന്നുള്ളതാകുന്നു. ഫെഡറൽ ഭരണരീതി എന്നാൽ, ആഭ്യന്തരമായ കാര്യങ്ങളിൽ സ്വാതന്ത്ര്യമുള്ള രാജ്യങ്ങൾ പൊതുക്കാര്യങ്ങൾമാത്രം കേന്ദ്രീകൃതമായ ഒരു ഗവമ്മെൻറിൻെറ ഉത്തരവാദിത്വത്തിൽ ഏല്പിച്ചു ഭരണനിവ്വഹണം സാധിക്കുന്ന സമ്പ്രദായമാണു്. അമേരിക്കൻ ഐക്യനാടുകൾ, സ്വിററ്സർലണ്ടു് ആസ്ട്രേലിയാ മുതലായ രാജ്യങ്ങളിലെ ഗവമ്മെൻറു് ഈ രീതിയിലുള്ള ഭരണത്തിനു ദൃഷ്ടാന്തങ്ങളാകുന്നു. ഇൻഡ്യയിലെ സംസ്ഥാനങ്ങൾസംയുക്ത ഭരണത്തിൽ ചേരണമെന്നു ബ്രിട്ടീഷ് ഗവമ്മെൻറു നിർബ്ബന്ധിക്കയില്ല. അതു ഭരണാധികാരികളുടെ യുക്തംപോലെ ചെയ്യേണ്ടതാണു്.

## ൧൯൧൧—ലെ സെൻസസ്സ്.

| ഇൻഡ്യൻ സംസ്ഥാനങ്ങൾ | വിസ്തീർണ്ണത ചതുരശ്രമൈൽസ് | ജനസംഖ്യ |
|---|---|---|
| ആകെ | 7,12,508 | 81,310,845 |
| ബറോഡാ | 8,164 | 2,443,007 |
| ഗ്വാളിയർ | 26,367 | 3,523,070 |
| ഹൈദരബാദ് | 82,698 | 14,436,148 |
| കാശ്മീരം | 84,516 | 3,646,243 |
| മൈസൂർ | 29,326 | 6,557,302 |
| രാജപുട്ടാണ സംസ്ഥാനങ്ങൾ | 1,29,059 | 11,225 712 |
| തിരുവിതാംകൂർ | 7,625 | 5,095,973 |

ചോദ്യങ്ങൾ.

1. ഭാരതത്തിൽ നാട്ടുരാജ്യങ്ങളുടെ സ്ഥാനമെന്തു്?
2. നാട്ടുരാജ്യങ്ങളെ പ്രധാനമായി എങ്ങനെ വിഭജിച്ചിരിക്കുന്നു?
3. ഇൻഡ്യാ ഗവൎമ്മെൻറിനു നാട്ടുരാജ്യങ്ങളുടെ മേലുള്ള അധികാരങ്ങൾ എന്തെല്ലാം?

അദ്ധ്യായം ൩.

# തിരുവിതാംകൂർ ഗവൎമ്മെൻറും ബ്രിട്ടീഷ് മേൽക്കോയ്മയും.

തിരുവിതാംകൂറിൽ ഇപ്പോൾ നടപ്പിലിരിക്കുന്നതു ജനപ്രതിനിധികൾ ഭൂരിപക്ഷമായുള്ള നിയമസഭകളുടെ അഭിപ്രായങ്ങളേയും അഭിലാഷങ്ങളേയും ആദരിച്ചും എന്നാൽ അത്യാവശ്യമെന്നു തോന്നുന്ന അവസരങ്ങളിൽ മഹാരാജാവു തിരുമനസ്സുകൊണ്ടു സ്വയം നിയമങ്ങൾ നിൎമ്മിച്ചും നടത്തുന്ന രാജകീയഭരണമാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. നിയമനിൎമ്മാണത്തിലെന്നു മാത്രമല്ല ഭരണനിൎവ്വഹണവിഷയത്തിലും അവിടുത്തേക്കു പരമാധികാരമുണ്ടു്. എന്നാൽ തിരുമനസ്സിലെ ഗവൎമ്മെൻറു് ബ്രിട്ടീഷ് മേൽക്കോയ്മയ്ക്കു് അധീനമാണെന്നുള്ള സംഗതി വിസ്മരിച്ചുകൂടാ. ബ്രിട്ടീഷ് ഗവൎമ്മെൻറി

ലേയ്ക്ക് ഇവിടെനിന്നും ആണ്ടുതോറും എട്ടുലക്ഷം രൂപാ കപ്പം കൊടുത്തുവരുന്നുണ്ട്. അതിനു പകരം രാജ്യത്തെ ബാഹ്യാക്രമണങ്ങളിൽനിന്നും രക്ഷിക്കുന്നതിനുള്ള ചുമതല ബ്രിട്ടീഷ് ഗവന്മെൻറ് വഹിക്കുന്നു. പക്ഷേ, രാജ്യത്തിലെ ആഭ്യന്തരഭരണകാൎയ്യങ്ങളിൽ മഹാരാജാവു തിരുമനസ്സിലേക്കു സ്വാതന്ത്ര്യാധികാരമുണ്ട്.

ബ്രിട്ടീഷുകാർ ആദ്യമായി തിരുവിതാംകൂറിൽ പ്രവേശിച്ചതു് അഞ്ചുതെങ്ങിൽ ഒരു വാണിജ്യമന്ദിരം ഉറപ്പിക്കുന്നതിനു വേണ്ടിയായിരുന്നു. 1684-ൽ ഈസ്റ്റിൻഡ്യാ കമ്പനിക്കാർ ആററിങ്ങൽ റാണിയുടെ പക്കൽനിന്നും ഒരു സ്ഥലം വിലയ്ക്കുവാങ്ങി കച്ചവടമാരംഭിച്ചു. 1690-ൽ കമ്പനിക്കാൎക്ക് അഞ്ചുതെങ്ങിൽ ഒരു കോട്ട നിൎമ്മിക്കുന്നതിനും, തോക്കുകളും മററും വാങ്ങി ശേഖരിക്കുന്നതിനും, റാണി അനുമതി നല്കി തിരുവിതാംകൂർ രാജസ്ഥാനവും ബ്രിട്ടീഷ്കാരുമായി നേരിട്ടിടപെട്ടതു് ഈസ്റ്റിൻഡ്യാകമ്പനിക്കു വിഴിഞ്ഞത്തു് ഒരു സ്ഥലം വാങ്ങി വാണിജ്യശാല നിൎമ്മിക്കുന്നതിന് ഉണ്ണിക്കേരളവൎമ്മ മഹാരാജാവ് അനുവാദം നല്കിയ സന്ദർഭത്തിലായിരുന്നു. തോക്കുകൾ മുതലായ യുദ്ധസാമഗ്രികൾ ശേഖരിച്ചു കച്ചവടം നടത്തിപ്പോന്നിരുന്നതുകൊണ്ട് അവയുമായുള്ള ബന്ധം പ്രബലപ്പെട്ടുവന്നതേ ഉള്ളു. 1723-ൽ കുളച്ചൽ എന്ന സ്ഥലത്തു് ഒരു കോട്ട കെട്ടിക്കൊടുക്കുന്നതിനും, തിരുവിതാംകൂർ സൎക്കാരിലേക്കു നാണയം അടിച്ചുകൊടുക്കുന്നതിനും, ഗവൎമ്മെൻറിനു് ആവശ്യമുള്ള തോക്കുകളും വെടിമരുന്നും

ഏല്പിക്കുന്നതിനും; മററുമായി തിരുവിതാംകൂർ മഹാരാജാവു ഇംഗ്ലീഷുകാരുമായി ഒരു വ്യവസ്ഥ ഉണ്ടാക്കി. ഇതായിരുന്നു തിരുവിതാംകൂർ രാജസ്ഥാനവും ഇംഗ്ലീഷുകാരുമായി ഉണ്ടായ ഇദംപ്രഥമമായ ഉടമ്പടി. ഇതിനെത്തുടന്നു ബ്രിട്ടീഷുകാർ തിരുവിതാംകൂറിൽ പല സ്ഥലങ്ങളൽ പണ്ടകശാലകളും കോട്ടകളും കെട്ടിയതും കൊടിമരങ്ങൾ നാട്ടിയതും രാജ്യകാൎയ്യങ്ങളിൽ അല്പാല്പം ഇടപെട്ടുതുടങ്ങിയതും ചരിത്രത്തിൽ നിങ്ങൾ പഠിച്ചിട്ടുള്ളതാണല്ലൊ.

1723-ൽ ഉണ്ടായ ഉടമ്പടിയനുസരിച്ചു മഹാരാജാവും ബ്രിട്ടീഷ് കമ്പനിക്കാരും അന്യോന്യം സഹായിക്കണമെന്നും സഖ്യമുറപ്പിക്കണമെന്നും കരാർ ചെയ്തിരുന്നുവെങ്കിലും, തിരുവിതാംകൂറ കമ്പനിയുമായി ദൃഢമായ ബന്ധമുണ്ടായതു മാൎത്താണ്ഡവൎമ്മ മഹാരാജാവിൻെറ കാലശേഷമാണു. ഹൈദരാലിയും ഇംഗ്ലീഷ്കാരുമായുണ്ടായ ഉടമ്പടിയിൽ തിരുവിതാംകൂർ മഹാരാജാവിൻെറ സഹായം കമ്പനിക്കു ലഭിക്കുന്നതിനും തിരുവിതാംകൂറിൻെറ സംരക്ഷണത്തിനുംവേണ്ടി ചില വകുപ്പുകൾ ചേൎത്തിരുന്നു. ഇതിൻെറ ഫലമായി ടിപ്പുവും ഇംഗ്ലീഷ്കാരുമായി ഉണ്ടായ യുദ്ധത്തിലും തിരുവിതാംകൂർസൈന്യം ടിപ്പുവിനെതിരായി യുദ്ധം ചെയ്തു കമ്പനിയെ സഹായിച്ചു. മംഗലാപുരത്തുവച്ചു നടന്ന ഉടമ്പടിയിൽ തിരുവിതാംകൂറിനെ ഇംഗ്ലീഷ്കാരുടെ മിത്രമെന്നു രേഖപ്പെടുത്തുകയും ചെയ്തിരുന്നു.

ഈ മിത്രഭാവത്തിലും സഖ്യത്തിലും വിശ്വസിച്ച്, ടിപ്പുതിരുവിതാംകൂറിനെ ആക്രമിച്ചപ്പോൾ, മഹാരാജാവു

ഇവിടത്തെ സൈന്യത്തിൻെറ നായകത്വം വഹിക്കുന്നതിനു കുറെ പട്ടാളഉദ്യോഗസ്ഥന്മാരെ അയച്ചുതരണമെന്നു കമ്പനിയോടാവശ്യപ്പെട്ടതിൽ കമ്പനിനിയമം അതിനനുവദിക്കുന്നില്ലെന്നും മററും പല ഒഴികഴിവുകൾ പറഞ്ഞതല്ലാതെ സഹായമൊന്നും ചെയ്തില്ല. എന്നാൽ ആവശ്യമുള്ളപക്ഷം, കുറേ പട്ടാളക്കാരെ അതിർത്തിസംരക്ഷണത്തിനയയ്ക്കാമെന്നു സമ്മതിച്ചു. അതനുസരിച്ച് ഒരു ബ്രിട്ടീഷ സൈന്യം തിരുവിതാംകൂറിൻെറ വടക്കേ അതിർത്തിയിൽ താവളമുറപ്പിക്കുകയുംചെയ്തു. ആ പട്ടാളത്തിൻെറ ചെലവ് തിരുവിതാംകൂർ ഗവൎമ്മെൻറ വഹിക്കണമെന്നായിരുന്നു ഗവൎണ്ണരുടെ നിർദ്ദേശം. ടിപ്പുവും ഇംഗ്ലീഷ്കാരുമായുള്ള യുദ്ധങ്ങൾ അവസാനിച്ചശേഷം അതിർത്തിയിൽ താമസിച്ചിരുന്ന സൈന്യത്തെ പിൻവലിച്ചില്ല. ആ സൈന്യത്തിൻെറ ചെലവു തിരുവിതാംകൂറിൽനിന്നു കൊടുക്കണമെന്നു നിർബന്ധിച്ചു. ഇതു സംബന്ധിച്ച് പല തൎക്കങ്ങളും എഴുത്തുകുത്തുകളും നടന്നതിനു ശേഷം മഹാരാജാവു പതിന്നാലു ലക്ഷം രൂപാ കമ്പനിക്കു കൊടുത്ത് മദ്രാസ് ഗവർണ്ണരെ സമാധാനപ്പെടുത്തി. ഈ എഴുത്തുകുത്തിൻെറയും തൎക്കങ്ങളുടേയും ഫലമായി 1795 നവംബർ 17-ാം തീയതി ഇംഗ്ലീഷ്കാരും തിരുവിതാംകൂർ മഹാരാജാവും തമ്മിൽ ഒരു ഉടമ്പടി നടന്നു. ഭരണം സംബന്ധിച്ച് ആദ്യമായി ഉണ്ടാക്കിയ ഒരു വ്യവസ്ഥ ഇതായിരുന്നതിനാൽ ഈ ഉടമ്പടി വളരെ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ്. പ്രസ്തുത ഉടമ്പടിയിലെ പ്രധാന വ്യവസ്ഥകൾ താഴെ കുറിക്കുന്നു:—

1. പറവൂർ, ആലങ്ങാട്, കുന്നത്തുനാട്, എന്നീ താലൂക്കുകൾ കമ്പനി തിരുവിതാംകൂറിനു തിരിച്ചുകൊടുക്കണം.
2. തിരുവിതാംകൂറിനെ ആക്രമിക്കുന്ന ശത്രുക്കളിൽനിന്നും രാജ്യത്തെ കമ്പനി രക്ഷിക്കണം.
3. കമ്പനി രാജാവിൻെറ ഭരണത്തെ ഒരു വിധത്തിലും തടസ്സപ്പെടുത്തുകയോ ആഭ്യന്തരഭരണത്തിൽ ഇടപെടുകയോ ചെയ്യരുത്.
4. തിരുവിതാംകൂറിലെ കപ്പലുകൾ കമ്പനിവക തുറമുഖങ്ങളിൽ എത്തിയാൽ അവയ്ക്കു വേണ്ട സഹായങ്ങൾ ചെയ്യണം.
5. മലബാറിലെ രാജാക്കന്മാർ തിരുവിതാംകൂർ രാജാവിൻെറ അധികാരം കവർന്നെടുക്കാൻ പാടില്ല.
6. തിരുവിതാംകൂർ മഹാരാജാവ് കമ്പനിവക മൂന്നുകുപ്പിണി പട്ടാളക്കാരുടേയും ഒരുകുപ്പിണി പീരങ്കിപ്പടയുടേയും ചെലവു വഹിക്കണം. തിരുവിതാംകൂറിൻെറ രക്ഷയ്ക്കായി അതിൽ കൂടുതൽ സൈന്യങ്ങൾ വേണ്ടിവന്നാൽ അതിൻെറ ചെലവു കമ്പനിതന്നെ ഭരമേല്ക്കണം.
7. മഹാരാജാവു കമ്പനിയുടെ അറിവു കൂടാതെ ഇതരശക്തികളോടു യുദ്ധത്തിനു പുറപ്പെടുകയോ, കമ്പനിയോടു വിരോധത്തിലിരിക്കുന്ന രാജ്യക്കാരുമായി കച്ചവടസംബന്ധമായോ

ഉദ്യോഗപരമായോ വല്ല ബന്ധവും പാലിക്കയോ, ചെയ്യരുത്.

8. അന്യരാജ്യങ്ങളിൽ നിന്നും വരുന്ന രാജദ്രോഹികൾക്ക് മഹാരാജാവ് തിരുവിതാംകൂറിൽ അഭയം നല്കരുത്.

9. കമ്പനിവക സൈന്യങ്ങൾ മഹാരാജാവിനു വേണ്ടി യുദ്ധംചെയ്യാൻ പുറപ്പെടുന്നതിനു മുമ്പ് ഗവർണ്ണരുടെ അനുമതി വാങ്ങണം. അതിന് അവസരം ലഭിക്കാതെ വന്നാൽ രാജാജ്ഞ അനുസരിച്ചു പ്രവർത്തിക്കണം.

10. കമ്പനിക്കു തിരുവിതാംകൂറിലെ സൈന്യസഹായം വേണ്ടിവന്നാൽ നായർ പട്ടാളമൊഴിച്ചുള്ള സൈന്യങ്ങളെ കമ്പനിയുടെ ചെലവിലും ആജ്ഞയിലും അയയ്ക്കണം.

11. കമ്പനിവക കപ്പലുകൾക്ക് തിരുവിതാംകൂറിൽ വേണ്ട സൗകര്യങ്ങൾ ചെയ്യണം.

ഈ ഉടമ്പടിയനുസരിച്ച് കമ്പനിയുടെ ഒരു പ്രതിനിധിയെ തിരുവിതാംകൂറിൽ താമസിപ്പിക്കാൻ നിശ്ചയിക്കുകയും 'മേജർ ബാനർമാൻ' ആദ്യത്തെ റസിഡൻറ് എന്ന നിലയിൽ ഇവിടെ താമസമുറപ്പിക്കുകയും ചെയ്തു.

പ്രസ്തുത ഉടമ്പടിക്ക് 1797-ൽ ചില ഭേദഗതികൾ ഉണ്ടാക്കി. ബാലരാമവർമ്മ മഹാരാജാവിൻെറ ഭരണദശയിൽ വേലുത്തമ്പി ദളവയായിരിക്കുമ്പോൾ ആഭ്യന്തരകലഹങ്ങൾ ശമിപ്പിക്കുന്നതിനു ബ്രിട്ടീഷ് പട്ടാളത്തിൻെറ സഹായം വേണ്ടിവന്നു. ബഹളം ശമിപ്പിക്കുന്നതിനു ബ്രിട്ടി

ഷ് പട്ടാളത്തെ ഉപയോഗിച്ചതു തെററാണെന്നും ആഭ്യന്ത രകലഹങ്ങൾ ശമിപ്പിക്കുന്നതിനു മുൻ ഉടമ്പടിപ്രകാരം ഇംഗ്ലീഷ്കാൎക്കു ബാദ്ധ്യതയില്ലെന്നും അങ്ങനെയുള്ള ആവ ശ്യങ്ങൾ മേലാൽ വേണ്ടിവന്നാൽ അതിലേക്കു ഉടമ്പടി വ്യവസ്ഥകൾ പുതുക്കണമെന്നും ഗവൎണ്ണർ ജനറൽ എഴുതി അയച്ചു. മഹാരാജാവിനു പുതിയ ഉടമ്പടി നിൎമ്മിക്കുന്ന തിൽ പൂർണ്ണതൃപ്തിയില്ലായിരുന്നുവെങ്കിലും ഗത്യന്തരമില്ലാ യ്കയാൽ 1805 ജനുവരി 12-ാം തീയതി അതിൽ തുല്യം ചാ ൎത്തി. പുതുക്കിയ പ്രസ്തുത ഉടമ്പടിയിൽ അതിപ്രധാനങ്ങ ളായ പല വകുപ്പുകളും ചേൎത്തിട്ടുണ്ട്. ഇതു തന്നെയാണ് ഇപ്പോഴും നിലവിലിരിക്കുന്നതു്. ഈ ഉടമ്പടിയിലെ വ്യവ സ്ഥകൾ അനുസരിച്ച് ആചന്ദ്രതാരം നടന്നുകൊള്ളാ മെന്ന് ഉഭയകക്ഷികളും സമ്മതിച്ചിട്ടുള്ളതായി അതിൻെറ തലവാചകത്തിൽ പറഞ്ഞിട്ടുണ്ട്.

പ്രസ്തുത പുതിയ ഉടമ്പടിയിലെ പ്രധാനപ്പെട്ടതും വിശേഷാൽ ചേൎത്തിട്ടുള്ളതുമായ വ്യവസ്ഥകൾ താഴെ പറ യുന്നു:—

(1) ഏതെങ്കിലും ഒരു കക്ഷിയുടെ ബന്ധുക്കളും ശത്രു ക്കളും ഇരുകൂട്ടരുടേയും ബന്ധുക്കളും ശത്രുക്കളുമാ യിരിക്കും. തിരുവിതാംകൂറിനെ സകല ശത്രുക്ക ളിൽനിന്നും കമ്പനി രക്ഷിക്കണം.

(2) കമ്പനി ആവശ്യപ്പെട്ടാൽ സൈന്യസഹായം ചെയ്യണമെന്ന് 1795-ലെ ഉടമ്പടിപ്രകാരമുള്ള വ്യവസ്ഥയിൽനിന്നു മഹാരാജാവിനെ ഒഴിവാക്കി. എന്നാൽ കമ്പനിയുടെ ചുമതലയും ഭാരവുംവർദ്ധി

ച്ചിരിക്കുകയാൽ ഒരു കുപ്പിണിപ്പട്ടാളത്തിൻെറ ചെലവുകൂടി മഹാരാജാവു ആണ്ടുതോറും കൊടുക്കാമെന്നു സമ്മതിച്ചു. രാജ്യരക്ഷയ്ക്കു കൂടുതൽ പട്ടാളങ്ങൾ വേണ്ടിവരുന്നപക്ഷം അതിലേയ്ക്കുള്ള ചെലവു ഉഭയകക്ഷികളുംകൂടി വഹിക്കണം.

(3) കമ്പനിയുമായി സന്ധിചെയ്തിട്ടുള്ള രാജ്യങ്ങളോടും മററു യാതൊരു രാജ്യത്തോടും മഹാരാജാവു നേരിട്ടു ഇടപെട്ടുകൂടാ. കമ്പനിയുടെ അറിവും സമ്മതവും കൂടാതെ വിദേശരാജ്യങ്ങളുമായി എഴുത്തുകുത്തു നടത്താനും പാടില്ല.

(4) യൂറോപ്പിലുള്ള വിദേശികളെ കമ്പനിയുടെ അറിവുകൂടാതെ തിരുവിതാംകൂറിൽ ഉദ്യോഗത്തിൽ നിയമിക്കാൻ പാടില്ല. പാസ്പോർട്ട് കൂടാതെ വരുന്ന യൂറോപ്യന്മാരെ പിടിച്ചു കമ്പനിയെ ഏല്പിക്കണം. കമ്പനിയുടെ അനുവാദം കൂടാതെ ഒരു ദിവസംപോലും ഒരു യൂറോപ്യനെ ഈ രാജ്യത്തിൽ താമസിപ്പിച്ചുകൂടാ.

ആഭ്യന്തരമായ സകല പ്രധാന സംഗതികളിലും നലകുന്ന ഉപദേശം മഹാരാജാവു സശ്രദ്ധം സ്വീകരിക്കാമെന്നും മററും പുതുക്കിയ ഉടമ്പടിയിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്.

ഈ ഉടമ്പടിപ്രകാരം തിരുവിതാംകൂർ ഗവർമ്മെൻറിൽനിന്നും കമ്പനിക്ക് എട്ടു ലക്ഷം രൂപാ കപ്പം കൊടുക്കേണ്ടതായിവന്നു. വ്യവസ്ഥയനുസരിച്ച ബ്രിട്ടീഷ് പ്രതിനിധിയെന്ന നിലയിൽ ഒരു റസിഡൻറ് 1923 വരെ

ഇവിടെയുണ്ടായിരുന്നു. അതുമുതൽ തിരുവിതാംകൂറ ന്നെ മദ്രാസ് ഗവർണ്ണരുടെ അധികാരത്തിൽനിന്നു വൈസ്രായിയുടെ നേരിട്ടുള്ള മേൽനോട്ടത്തിൽ എടുത്തതനുസരിച്ചു ഗവർണ്ണർ ജനറലിൻെറ ഏജൻറ് (ഇപ്പോൾ വീണ്ടും റസിഡൻറു എന്നു പേർ മാററിയിട്ടുണ്ട്) ആണ് ഇവിടെ അദ്ദേഹത്തിൻെറ പ്രതിനിധിയായിരിക്കുന്നതു്. ഈ പ്രതിനിധി പല പ്രധാനപ്പെട്ട കാര്യങ്ങളിലും മഹാരാജാവിനെയും ദിവാൻജിയേയും ഉപദേശിക്കാറുണ്ട്.

മേൽ പ്രസ്താവിച്ച ഉടമ്പടി കൂടാതെ ബ്രിട്ടീഷ് ഗവർമ്മെൻറും തിരുവിതാംകൂർ ഗവർമ്മെൻറും തമ്മിൽ കാലാകാലങ്ങളിൽ ചിലകരാറുകളും ഇടപാടുകളും ഉണ്ടായിട്ടുണ്ട്. അവയിൽ പ്രധാനപ്പെട്ടവ താഴെ പറയുന്നു:—

1. തിരുവിതാംകൂറിലെ കോടതികളിലെ വിധികൾ ബ്രിട്ടീഷിലും ബ്രിട്ടീഷ് കോടതികളിലെ വിധികൾ തിരുവിതാംകൂറിലും നടത്തുന്നതിനെപ്പററിയുള്ള വ്യവസ്ഥ.
2. ഒരു രാജ്യത്തിലെ കുററക്കാരായ പുള്ളികൾ അയൽ രാജ്യത്തിൽ ഓടിപ്പോയാൽ അവരെ പിടിക്കാനുള്ള ഏർപ്പാടുകൾ.
3. ബ്രിട്ടീഷ് ഗവർമ്മെൻറ് തിരുവിതാംകൂറിൽ കേസുകൊടുക്കേണ്ട വിധം.
4. ചുങ്കം, അഞ്ചൽ, എന്നീ ഇനങ്ങളെപ്പററി തിരുവിതാംകൂറും കൊച്ചിയും തമ്മിലുള്ള കരാറുകൾ.

**ഫെഡറേഷൻ നടപ്പിലാകുമ്പോൾ തിരുവിതാംകൂറും ഇൻഡ്യാ ഗവർമ്മെൻറും തമ്മിൽ നൂതന വ്യവസ്ഥകൾ ഉണ്ടാക്കിയേക്കുമെന്നല്ലാതെ, മററു വിധത്തിൽ ഇപ്പോൾ നിലവിലിരിക്കുന്ന ഉടമ്പടിക്കു ശൈഥില്യമോ ഭേദഗതിയൊ ഉണ്ടാകാൻ ഇടയില്ല.**

---

### ചോദ്യങ്ങൾ.

---

1. തിരുവിതാംകൂറും ബ്രിട്ടീഷുകാരുമായി ആദ്യകാലത്തുണ്ടായിരുന്ന ബന്ധത്തിൻെറ സ്വഭാവം എന്തായിരുന്നു എന്നു വിവരിക്കുക.
2. ബ്രിട്ടീഷുകാരും തിരുവിതാംകൂറുമായി ദൃഢമായബന്ധമുണ്ടാക്കിയ ആദ്യത്തെ ഉടമ്പടിയേതു്? അതിലെ പ്രധാന വ്യവസ്ഥകൾ എന്തെല്ലാം?
3. ഇപ്പോൾ നിലവിലിരിക്കുന്ന ഉടമ്പടിയെപ്പററി അറിയാവുന്നതെഴുതുക.

---

അദ്ധ്യായം ൧.

# സർവ്വരാഷ്ട്രസമിതി.

മനുഷ്യൻ എപ്പോഴും ഒരു സാമൂഹ്യജീവിയാണ്. മററുള്ളവരുമായി ഇടപെട്ടും സഹകരിച്ചും മാത്രമേ അവനു ജീവിതാവശ്യങ്ങൾ നിർവഹിക്കാൻ സാധിക്കുകയുള്ളു. നമ്മുടെ നാട്ടിൽതന്നെ ഓരോ ഉദ്ദേശത്തോടുകൂടി പല സംഘടനകളും യോഗങ്ങളും ഉണ്ടാകുന്നതും, ചിലതു സമുദായത്തിനും നാട്ടിനും ഗുണപ്രദങ്ങളായ പല കാര്യങ്ങളും ചെയ്യുന്നതും, നാം കണ്ടിട്ടുണ്ടല്ലോ. കരയോഗങ്ങൾ, യുവജനസംഘങ്ങൾ, സമുദായസംഘടനകൾ, മുതലായവ ഇതിനുദാഹരണങ്ങളാണ്.

ഇപ്രകാരമുള്ള സംഘടനകൾ പൗരാണികകാലത്തും ഉണ്ടായിരുന്നു. പരിഷ്കാരസൂര്യൻ ഉദിച്ചുയന്നതോടുകൂടി വാണിജ്യസംഘങ്ങൾ, കർഷകസമാജങ്ങൾ, തൊഴിലാളിസംഘങ്ങൾ, ആദിയായി രാഷ്ട്രീയ സീമകളെപ്പോലും അതിലംഘിച്ചു പ്രവത്തിക്കുന്ന പ്രസ്ഥാനങ്ങൾ ധാരാളം ആവിർഭവിച്ചുതുടങ്ങി. അക്കൂട്ടത്തിൽ രാഷ്ട്രീയസംഘടനകളും അപൂർവമല്ലായിരുന്നു. ഇതുപോലെ ഭൂലോകത്തിലുള്ള രാഷ്ട്രങ്ങളെ ആകമാനം ബന്ധിക്കുന്ന അതിവിപുലമായ ഒരു സംഘടനയെക്കുറിച്ചാണ് അടുത്തു പ്രസ്താവിക്കാൻ പോകുന്നത്.

നമ്മുടെ ഇന്നത്തെ പരിഷ്കാരനില വളരെ ശതാബ്ദകാലങ്ങളിലെ പരമ്പരാഗതമായ പ്രവൃത്തികളുടെ

ഫലമാണല്ലോ. പുരാതനകാലത്തു സമാധാനം പരിപാലിക്കുന്നതിനും തദ്ദ്വാരാ സർവജനസൗഹാർദ്ദം പുലർത്തുന്നതിനും "ബലം" ആവശ്യമായിരുന്നു. ക്രമേണ രാഷ്ട്രീയസ്ഥാപനങ്ങൾ വർദ്ധിച്ച് ഓരോ രാഷ്ട്രത്തിലുമുള്ള ജനങ്ങൾ അന്യോന്യം അനുവർത്തിക്കേണ്ട രീതികളെ ക്രമവൽകരിച്ചു ദൃഢപ്പെടുത്തിത്തുടങ്ങി. അവ കാലാന്തരത്തിൽ രാഷ്ട്രങ്ങളുടെ ജീവിതപര്യടനത്തിലെ നിയമസഞ്ചയങ്ങളായും തീർന്നു. മനുഷ്യൻ വികാരവിജൃംഭണങ്ങൾക്കധീനനായിരിക്കുന്നിടത്തോളം കാലം ബലപരീക്ഷണത്തിനു സമുത്സുകനായിരിക്കും. ബുദ്ധിശക്തിയും വിവേകവും വികാരത്തെ കീഴടക്കുമ്പോൾ നിയമങ്ങൾ ആവിർഭവിക്കും. ആ ഘട്ടത്തിൽ നിയമാനുസൃതമായ ജീവിതത്തോടുകൂടി മനുഷ്യസമുദായാഭിവൃദ്ധിയും ഉണ്ടാകും. ഇങ്ങനെ ഓരോ രാഷ്ട്രത്തിലും നിയമങ്ങളും അവയനുസരിച്ചു ജീവിക്കേണ്ട ക്രമങ്ങളും രൂഢമൂലമാകുന്നതിന്റെ തോതിനെയാശ്രയിച്ച് അവിടെയുള്ള ആളുകൾക്കു തമ്മിൽ സൗഹാർദ്ദം കൂടുകയോ കുറയുകയോ ചെയ്യുന്നതായി കണക്കാക്കാം.

ഇങ്ങനെ രാഷ്ട്രങ്ങൾ തമ്മിൽ സൗഹാർദ്ദത്തിൽ വർത്തിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി മാനവസമുദായസ്നേഹികളായ മഹാന്മാർ പുരാതനകാലം മുതല്ക്കേ മനസ്സിലാക്കിയിരുന്നു. ലോകസാമ്രാജ്യത്തെ കാവ്യലോകത്തിൽ സൃഷ്ടിച്ചും കീർത്തിച്ചും പല കവിപ്രവരന്മാരും പാടിയിട്ടുണ്ട്. പക്ഷെ, സാധാരണക്കാർ രാഷ്ട്രങ്ങൾ

തമ്മിലുള്ള സൗഹാർദ്ദത്തെപ്പററി മനസ്സിലാക്കുവാനും ചിന്തിക്കുവാനും തുടങ്ങിയത്ത് ഈ അടുത്തകാലത്തു മാത്രമാണ്. മതം, കച്ചവടം, വ്യവസായം മുതലായവയിൽ രാഷ്ട്രങ്ങൾ തമ്മിലുള്ള ബന്ധത്തിന്റെ ദാർഢ്യശൈഥില്യങ്ങളെ ആസ്പദമാക്കി വന്നുചേരുന്ന ഫലങ്ങൾ ജീവിതാവശ്യങ്ങളെ സാരമായി സ്പർശിച്ചുതുടങ്ങിയപ്പോൾ മാത്രമാണ്, സാമാന്യമനുഷ്യന്റെ കണ്ണുകൾ സാർവലൗകികകാര്യങ്ങളിൽ പതിഞ്ഞത്ത്. ലോകം മുഴുവൻ കലക്കിമറിച്ച മഹായുദ്ധം വാസ്തവത്തിൽ ലോകചരിത്രത്തിൽ സാർവലൗകികപ്രശ്നങ്ങൾക്കു സമാധാനമുണ്ടാക്കുവാനുള്ള ഒരു പുതിയ വാതിൽ തുറക്കുകതന്നെ ചെയ്തു. രാഷ്ട്രങ്ങൾ തമ്മിലുള്ള കലഹങ്ങളും യുദ്ധങ്ങളും ലോകത്തെ ആകമാനം ബാധിക്കുന്നതെങ്ങനെയെന്ന് ഇക്കഴിഞ്ഞ മഹായുദ്ധം എല്ലാവരെയും നല്ലപോലെ പഠിപ്പിച്ചു. മഹായുദ്ധം വരുത്തിക്കൂട്ടിയ നാശങ്ങളും കഷ്ടതകളും ഭൂലോകത്തിലുള്ള സാമാന്യജനങ്ങളെപ്പോലും സാരതരമായിസ്പർശിച്ചു. യുദ്ധത്തിന്റെ ഭയങ്കരാനുഭവങ്ങളോടുകൂടി വീണ്ടും ഇതുപോലെ സംഭവിക്കാതിരിക്കുന്നതിനു വേണ്ടി എന്തെങ്കിലും നടപടി കൈക്കൊള്ളേണ്ടതാണെന്നുള്ള ബോധവും അതിനു യോജിച്ച പരിതഃസ്ഥിതിയും വന്നുചേർന്നു.

പരിഷ്കാരം വർദ്ധിച്ചപ്പോൾ വാണിജ്യം, വ്യവസായം, ശാസ്ത്രപര്യവേക്ഷണം മുതലായ സംഗതികളിൽ പല രാഷ്ട്രങ്ങളും സഹകരിച്ചു പ്രവർത്തിക്കാൻ തുടങ്ങിയിട്ടുണ്ട്. തന്മൂലം സിദ്ധിച്ച നന്മകൾ സർവരാഷ്ട്രമൈത്രീബന്ധത്തെ ആദർശലോകത്തിൽനിന്നും പ്രായോഗിക

ലോകത്തിലേക്കു നയിക്കുന്നതിനു പ്രേരിപ്പിച്ചു. ഐറോപ്യരാഷ്ട്രങ്ങളേയും സംസ്കാരത്തെത്തന്നെയും ആകമാനം സംഹരിക്കത്തക്കവണ്ണം അത്രഭയങ്കരമായിരുന്ന ആ മഹായുദ്ധവും അതിൻെറ ദുരിതഫലങ്ങളും. തങ്ങളുടെ രാഷ്ട്രീയാദർശങ്ങൾ കേവലം സംകുചിതങ്ങളായിപ്പോയെന്നും രാഷ്ട്രീയ താൽപര്യങ്ങളിൽ അതാതു രാഷ്ട്രത്തിലുള്ളവർ ശ്രദ്ധിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നതുപോലെ തന്നെ രാഷ്ട്രങ്ങൾ തമ്മിലുള്ള ബന്ധത്തിലും ശ്രദ്ധിക്കുകയും പ്രവർത്തിക്കുകയും ചെയ്യേണ്ടതു് അത്യന്താപേക്ഷിതമാണെന്നും മഹാശക്തികൾക്കു നല്ലവണ്ണം ബോധപ്പെട്ടു. യുദ്ധകാലത്തുതന്നെ സമാധാനപ്രിയന്മാരായ തത്വചിന്തകന്മാർ ആ ബോധത്തെ ഉത്തേജിപ്പിച്ചുകൊണ്ടിരുന്നു. തൽഫലമായി യുദ്ധത്തെ പര്യവസാനിപ്പിച്ച "വെഴ്സയിൽസ്"[1] ഉടമ്പടിയുടെ ഒരു ഭാഗമായിത്തന്നെ ലോകസമാധാനത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്നതിനുള്ള 'സർവ്വരാഷ്ട്രസമിതി"യും[2] ആവിർഭവിച്ചു.

ലോകത്തിൽ ഇനിയും യുദ്ധം കൂടാതെ കഴിക്കുക എന്നുള്ളതാണു സമിതിയുടെ പ്രധാന ലക്ഷ്യം എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. 1919-ൽ രാഷ്ട്രങ്ങളെല്ലാംകൂടി സർവരാഷ്ട്രസമിതിയുടെ സമ്മതപത്രത്തിൽ (കവനൻറ്[3]) ഒപ്പിട്ടു സമിതിയിലെ സാമാജികസ്ഥാനം സ്വീകരിച്ചു. സാമാജികത്വം സിദ്ധിക്കുമ്പോൾ അതോടുകൂടി

1. Treaty of Versailles
2. League of Nations
3. The League Covenant

ത്തന്നെ ചില ബാദ്ധ്യതകളുമുണ്ടാകുമല്ലോ. സമാധാന പരമായ തീരുമാനത്തിനുള്ള സകല ശ്രമങ്ങളും വിഫല ങ്ങളായെങ്കിലല്ലാതെ സാമാജികത്വമുള്ള രാഷ്ട്രങ്ങൾ തമ്മിൽ യുദ്ധംചെയ്യാൻ പാടില്ലെന്നുള്ളതാണ് പ്രഥമവും പ്രധാനവുമായ ബാദ്ധ്യത. അതായത്, യുദ്ധമുണ്ടാകുന്ന തിനുമുമ്പ് ഇരുകൂട്ടർക്കും പരിതഃസ്ഥിതികളേയും മററും പററി ചിന്തിക്കുന്നതിനു സമയം (മൂന്നുമാസം) കൊടുക്കു കയും, ഉഭയകക്ഷികളുടെയും വാദവിഷയം സമിതിയുടെ നിർവ്വഹണസംഘത്തി(ലീഗുകൗൺസിൽ)[1]ൻെറയോ വേറെ ഏതെങ്കിലും മദ്ധ്യസ്ഥന്മാരുടെയോ തീരുമാനത്തിനു വിടു കയും, ചെയ്യണമെന്നുള്ളതു് ഒരു അനുപേക്ഷണീയമായ നിർദ്ദേശമാണ്.

ഉഭയരാഷ്ട്രങ്ങൾക്കും തൽസംഗതികളെപ്പററി പുനരാലോചിക്കുന്നതിനും ജനഹിതം അറിഞ്ഞു് ഒരു തീരു മാനത്തിലെത്തുന്നതിനും സന്ദർഭം ലഭിക്കുന്നതു ഗൌരവവും പ്രാധാന്യവുമുള്ള കാര്യമാണ്. യുദ്ധോദ്യുക്തങ്ങളായ രാഷ്ട്രങ്ങൾക്കു കാലവിളംബംകൊണ്ടു വൈരാഗ്യത്തിനും കോപത്തിനും ഏറെക്കുറെ ശമനമുണ്ടാകും. ഒരു രാഷ്ട്രത്തിൽ എപ്പോഴും യുദ്ധത്തിലേക്കു മനസ്സുതിരിഞ്ഞ ഒരു കൂട്ടരുണ്ടെങ്കിൽ, സമാധാനപ്രിയരായ മറെറാരു കൂട്ട രും ഉണ്ടായിരിക്കും. സമയലാഭം സമാധാനപ്രിയന്മാൎക്കു വേണ്ടവണ്ണം പ്രവർത്തിക്കാൻ അവസരം നല്കുന്നു. അങ്ങനെ പൊതുജനാഭിപ്രായം രൂപവൽക്കരിക്കുന്നതിനു

1. The League Council

ശരിയായ സൗകൎയ്യം ലഭിക്കുകയും പ്രഥമകോപത്തിൻെറ കാക്ശ്യത്തിനു കുറവുണ്ടാകുകയും ചെയ്യും. എല്ലാ സാമാജികന്മാരും സമാധാനപരമായ തീരുമാനത്തിനു വിധേയരാണെന്നുള്ള സമ്മതമുണ്ടാകുന്നതും മറെറാരു പ്രധാനസംഗതിയാണു്. എന്തുകൊണ്ടെന്നാൽ, വിരുദ്ധാഭിലാഷങ്ങൾക്കു തീരുമാനം ഉണ്ടാക്കാൻ ബലപ്രയോഗത്തിനു മുതിരാതെ സമാധാനപരമായ ഒരു സാധാരണമാൎഗ്ഗത്തെ എല്ലാവരും തേടിക്കൊള്ളുമല്ലോ.

രണ്ടാമതു്, മനുഷ്യസമുദായത്തെ സാമാന്യേന ബാധിക്കുന്ന പ്രശ്നങ്ങളെപ്പററി പൎയ്യാലോചിച്ചു വേണ്ട നടപടികൾ കൈക്കൊള്ളുന്നതിനു തക്കതായ ഒരു പ്രവൎത്തകസമിതി ഉണ്ടായിരിക്കുക എന്നുള്ളതു് എത്രയും ആദരണീയമായ ഒരു ലക്ഷ്യമാകുന്നു. നിശ്ചിതകാലങ്ങളിൽ സാമാജികന്മാർ ഒരുമിച്ചുകൂടുകയും, പൊതുപ്രശ്നങ്ങളെപ്പററി ചർച്ചചെയ്യുകയും, വിരുദ്ധാഭിപ്രായങ്ങളെ വിശദമാക്കുകയും, തദ്വിഷയങ്ങളിൽ തീരുമാനമുണ്ടാക്കാനുള്ള സകലമാൎഗ്ഗങ്ങളും ചൂണ്ടിക്കാണിച്ചു് അന്യോന്യം അടുക്കാൻ കഴിയുമോ എന്നു പരിശോധിക്കുകയും ചെയ്യുന്നു. ആ നയംനിമിത്തം ഉഭയകക്ഷിക്കും പൂൎണ്ണസമ്മതത്തോടുകൂടി ഒരു തീരുമാനം ഉണ്ടാക്കാൻ കഴിഞ്ഞില്ലെന്നുവന്നാൽ തന്നെയും ബലപരീക്ഷണത്തിലും തന്മൂലമുള്ള നാശത്തിലുംനിന്നു രക്ഷപ്രാപിച്ചു ശത്രുതാപംമൂലമുള്ള രൗദ്രതയുടെ ബലം ക്ഷയിപ്പിക്കുന്നതിനും വിരുദ്ധകക്ഷികളുടെ നില പരസ്പരം വ്യക്തമാകുന്നതോടുകൂടി ഏതെങ്കിലും

ഒരു നിവാരണമാർഗ്ഗം കണ്ടുപിടിക്കുന്നതിനും അതു പര്യാപ്തമാകാതിരിക്കയില്ല.

ഇങ്ങനെ സാർവലൗകികപ്രശ്നങ്ങളെപ്പററി പരസ്പരം ശരിയായ ധാരണകഠം ഉണ്ടാക്കി, സാദ്ധ്യമെങ്കിൽ, ഒരു തീരുമാനത്തിൽ എത്തുന്നതിനു പ്രതിഷ്ഠിതമായ ഒരു സ്ഥാപനമാണ് സർവരാഷ്ട്രസമിതി. എല്ലാവരേയും ബാധിക്കുന്ന കാര്യങ്ങഠം ഐകകണ്ഠ്യേന ചർച്ചചെയ്യുമ്പോഠം യുദ്ധത്തിനിറങ്ങണമെന്നുള്ള പല്ലവിതന്നെ പാടാൻ വളരെപ്പേർ ധൈര്യപ്പെടുകയില്ല. ഒരേ വാദവിഷയത്തെപ്പററി പലപ്രാവശ്യം ആലോചിച്ചു തീരുമാനിക്കാൻ ശ്രമിക്കുന്നപക്ഷം, അതിൻെറ തീവ്രത കുറയുകയും വിഷമസന്ധിയെ എളുപ്പത്തിൽ തരണംചെയ്യാൻ സാധിക്കയും ചെയ്യും.

* സർവരാഷ്ട്രസഭ:— ഇപ്പോഠം ഏകദേശം അൻപതിൽപരം രാഷ്ട്രങ്ങഠം സർവരാഷ്ട്രസമിതിയിലെ അംഗങ്ങളാണ്. ഈ സമിതി സ്ഥാപിച്ചതിനുശേഷം ലോകമഹച്ഛക്തികളിൽ അമേരിക്കൻ ഐക്യനാടും റഷ്യയും ഒഴിച്ച് എല്ലാം ഇതിൽ അംഗങ്ങളായി ചേർന്നിരുന്നു. റഷ്യ പിന്നീടു ചേർന്നുവെങ്കിലും അമേരിക്കൻ ഐക്യനാടു ഇതുവരെ ചേർന്നിട്ടില്ല. ചേർന്നവരിൽ തന്നെയും ജപ്പാൻ, ജർമ്മനി, ഇററലി, മുതലായ ശക്തികഠം ഓരോ കാരണം പറഞ്ഞു പിന്മാറിയിട്ടുമുണ്ട്.

---

* League Assemily.

സർവരാഷ്ട്രസമിതിയിലെ സാമാജികത്വം ഓരോ രാഷ്ട്രത്തിനാണുള്ളത്. ഇതു സമ്മേളിക്കുന്നതു സ്വിററ്സർലൻഡിലുള്ള സുപ്രസിദ്ധമായ ജിനീവാ പട്ടണത്തിലാണ്. ലോകത്തിൽ വർഗ്ഗം, ഭാഷ, നിറം, മതം, മുതലായവകൊണ്ടു വിഭിന്നമായ പ്രതിനിധികളുടെ സംഘങ്ങൾ സാർവലൌകികകാര്യം ഒന്നുമാത്രം ലക്ഷ്യമാക്കിആണ്ടിലൊരിക്കൽ ഖണ്ഡിതമായും അവിടെ ചെന്നെത്തുന്നു. അത്യാവശ്യമുള്ളപക്ഷം ആണ്ടിൽ ഒരു പ്രാവശ്യംകൂടി സഭ വിളിച്ചുകൂട്ടാമെന്നും നിയമമുണ്ട്.

സാമാജികത്വമുള്ള ഓരോ രാഷ്ട്രവും മൂന്നംഗങ്ങൾ വീതമുള്ള ഒരു പ്രതിനിധിസംഘത്തെ അവരുടെ സെക്രട്ടറിമാരോടൊന്നിച്ചു സമിതിസമ്മേളനത്തിൽ പങ്കുകൊള്ളുവാൻ അയയ്ക്കുന്നു. സമ്മേളനമന്ദിരത്തിൽ ഓരോ രാജ്യത്തിനും നിർദ്ദേശിച്ചിട്ടുള്ള പ്രത്യേകസ്ഥാനങ്ങളിൽ അവർ ആസനസ്ഥരാകുന്നു. ഓരോ രാഷ്ട്രത്തിനും മൂന്നു പ്രതിനിധികളുണ്ടെങ്കിലും, ഒരു വോട്ടുമാത്രമേ ഉള്ളു. സമിതി ഒരു ആലോചനാസമ്മേളനം മാത്രമാണ്. സമിതിയിലെ തീരുമാനം എല്ലാ രാഷ്ട്രങ്ങളും അനുസരിക്കണമെന്നുള്ളതു് അർത്ഥവത്തായിത്തീരണമെങ്കിൽ രാഷ്ട്രങ്ങൾ അതിനെ സ്വമനസ്സാലെ സ്വീകരിക്കണം. സമിതി മാർഗ്ഗനിർദ്ദേശം ചെയ്യണമെന്നല്ലാതെ രാഷ്ട്രങ്ങൾ അനുസരിച്ചേ തീരു എന്നു നിബന്ധനയില്ല. ഈ സമ്മേളനം സാധാരണ ഒരു മാസംവരെ നീണ്ടുനിൽക്കും.




സർവരാഷ്ട്രസമിതിമന്ദിരം (ജിനീവ)

സമിതിയിൽ ഇംഗ്ലീഷും, ഫ്രഞ്ചും ഔദ്യോഗിക ഭാഷകളാണ്. എന്നാൽ എല്ലാ പ്രതിനിധികൾക്കും മനസ്സിലാകത്തക്കവിധം അംഗങ്ങൾ അപ്പോഴപ്പോൾ അവരവരുടെ ഭാഷയിലോ അവക്കറിയാവുന്ന ഭാഷയിലോ കാര്യങ്ങൾ വ്യക്തമാക്കുകയുംചെയ്യും. സമിതിയിലേക്കു പ്രതിനിധിസംഘത്തെ നിയമിച്ചയയ്ക്കുന്നതു് അതാതു രാഷ്ട്രത്തിലെ ഗവണ്മെൻറാണ്. അതുകൊണ്ടു് അവർ പ്രതിനിധീകരിക്കുന്നതു ഗവണ്മെൻറുകളേയാണ്. അവരിൽ നിക്ഷിപ്തമായ ചുമതലകൾ സംബന്ധിച്ചു ഗവമ്മെൻറുമായി എപ്പോഴും പരസ്പരം ആശയവിനിമയം ചെയ്തുകൊണ്ടിരിക്കുന്നതിനാൽ, അവരുടെ അഭിപ്രായങ്ങൾ ഔദ്യോഗികങ്ങളാണ്. ആകയാൽ, സമിതിയിൽ അംഗീകരിച്ചു പാസാക്കപ്പെട്ട പ്രമേയങ്ങളെ പ്രതിനിധികൾ അനുകൂലിക്കുന്നുവെങ്കിൽ അതു് അവരെ നിയോഗിച്ചിട്ടുള്ള രാഷ്ട്രത്തിൻെറ അനുമതിക്കു വിധേയമായിമാത്രമാണ്.

<u>കാര്യനിവ്വാഹകസംഘം.</u>*—മുൻ പ്രസ്താവിച്ചതിൽ നിന്നും സർവ്വരാഷ്ട്രസമിതി ഒരു വലിയ സമ്മേളനമാണെന്നും അതു സാവ്വലൗകിക പ്രശ്നങ്ങളെപ്പററി സമഷ്ടിയായി വാദപ്രതിവാദം നടത്തി തീരുമാനത്തിൽ എത്തുന്നതിനു വ്യാപൃതമായിരിക്കയാണെന്നും വ്യക്തമാണല്ലോ. സമിതി കൂടക്കൂടെ വിളിച്ചുകൂട്ടുന്നതു് അത്ര എളുപ്പമല്ല. അതിനും പുറമേ സമിതിയിലെ തീരുമാനങ്ങൾ പ്രയോഗപരിധിയിൽ

---

* League Council.

എത്തിക്കുന്നതിന്ന കാലതാമസം വരുത്താതെ വേണ്ട നടപടികഠം കൈക്കൊള്ളേണ്ടതു് അത്യാവശ്യവു മാണ്. ഈ ഉദ്ദേശത്തോടുകൂടി സമിതിയുടെ കാര്യാ ലോചനകഠം അടിക്കടി നടത്തുന്നതിന്ന് ഒരു ചെറിയ മണ്ഡലം സ്ഥാപിതമായിട്ടുണ്ടു്. ഇതാണു സർവരാഷ്ട്ര സമിതിയുടെ കാര്യനിർവാഹകസംഘം.*

ഈ സംഘം രണ്ടുമാസത്തിലൊരിക്കൽ ഖണ്ഡി തമായും, മററുള്ള സന്ദർഭങ്ങളിൽ ആവശ്യമനുസ രിച്ചും, കൂടുന്നുണ്ടു്. പതിനാലംഗങ്ങഠം മാത്രമാണ് ഇതിൽ ആദ്യകാലത്തുണ്ടായിരുന്നതു്. ഇംഗ്ലണ്ടു്, ജർമ്മനി, ഫ്രാൻസ്, ഇററലി, ജപ്പാൻ, ഈ അഞ്ചു രാഷ്ട്രങ്ങളും അതിലെ സ്ഥിരാംഗങ്ങളായിരുന്നു. സമി തിയിൽ എല്ലാ രാഷ്ട്രങ്ങഠക്കും (വലുതായാലും ചെറു തായാലും, പ്രാബല്യമുള്ളതായാലും ഇല്ലാത്തതായാലും) സമനിലയാണുള്ളതു്. വോട്ടുതുടങ്ങിയുള്ള സകല അവ കാശങ്ങളും തുല്യംതന്നെ. എന്നാൽ കാര്യനിർവാഹക സംഘത്തിൽ പ്രാബല്യമുള്ള രാഷ്ട്രങ്ങഠക്കു് അതനു സരിച്ചു കൂടുതൽ അവകാശാധികാരങ്ങളും പ്രാധാ ന്യവും ചുമതലകളുമുണ്ടു്. ലോകസമാധാനപരമായി യുക്തമെന്നു തോന്നുന്ന ഏതു കാര്യവും ആലോചിച്ചു വേണ്ടതു പ്രവർത്തിക്കുവാൻ ഈ സംഘത്തിന്നു് അധികാര മില്ലാതില്ല. സമിതിയുടെ അധികാരസീമയിൽ പെടുന്ന എല്ലാ കാര്യങ്ങളും കാര്യനിർവഹണസംഘം

---

* League Council.

പര്യാലോചിച്ചു തീരുമാനംചെയ്തു നടപ്പിലാക്കുന്നു. ഇതു് ഒരു ചെറിയ സംഘമായതുകൊണ്ടു് കൂടെക്കൂടെ സമ്മേളിക്കുവാനും കാര്യങ്ങൾ വേഗത്തിൽ തീരുമാനിച്ചു പ്രായോഗികമാക്കുവാനും എളുപ്പമുണ്ടു.

സമിതിയിലും കാര്യനിർവാഹകസംഘത്തിലും ഒരു പ്രമേയം പാസാകുന്നതു സകല അംഗങ്ങളുടെയും ഐകകണ്ഠമായ അഭിപ്രായത്തിന്മേലായിരിക്കണമെന്നു നിർബന്ധമാണു്. പ്രതിനിധി സമ്മതിച്ച കാര്യത്തിൽ ഇഷ്ടമില്ലെങ്കിൽ രാഷ്ട്രം ഉൾപ്പെടണമെന്നില്ല. ഭൂരിപക്ഷം അംഗങ്ങൾ അനുകൂലിച്ച് ഒരു പ്രമേയം അംഗീകാരത്തിനു ശുപാർശചെയ്യാമെങ്കിലും, പ്രതിനിധികളുടെ തീരുമാനം അതാതു ഗവണ്മെൻറുകൾ ശരിവച്ചെങ്കിൽ മാത്രമെ അതിനു വിലയും അർത്ഥവുമുള്ളു. ഐകകണ്ഠ്യമായ സമ്മതം വേണമെന്നു നിബന്ധനയുള്ളതുകൊണ്ടു്, പ്രബലന്മാർ ഒരുമിച്ചുചേർന്നു് മററുള്ളവർക്കെതിരായ ഒരു തീരുമാനം ഉണ്ടാക്കുമെന്നു ഭയപ്പെടാനുമില്ല.

സമിതിയേയും കാര്യനിർവാഹകസംഘത്തേയും സഹായിക്കുന്നതിനു്, എല്ലാ ഗവണ്മെൻറിലും ഉള്ളതുപോലെ, പല രാജ്യക്കാരും ഉൾപ്പെട്ട ഒരു സെക്രട്ടേറിയററുമുണ്ടു്. സാധാരണ ഗവണ്മെൻറുദ്യോഗസ്ഥന്മാർ ചെയ്യുന്നതുപോലുള്ള ജോലികൾ ഈ കൂട്ടരും ചെയ്തുവരുന്നു. അവരെ നിയമിക്കുന്നതു സ്വരാഷ്ട്രസമിതിയാൽ ഏതാനും വർഷത്തേക്കു നിയമിക്കപ്പെട്ടിട്ടുള്ള "സെക്രട്ടറി ജനറൽ" എന്ന മേധാവിയാണു്. ആ

ദ്ദ്യത്തെ സെക്രട്ടറി ജനറൽ ഒരു ഇംഗ്ലീഷുകാരനായിരുന്നു.

സർവ്വരാജ്യസമിതിയോടനുബന്ധിച്ചു പ്രവൎത്തനം നടത്തുന്ന വേറെ ചില സ്ഥാപനങ്ങളുമുണ്ട്. സർവരാഷ്ട്രസമിതിയാകുന്ന മഹായന്ത്രത്തിൻെറ അപരിത്യാജ്യമായ ഒരു ഘടകമാണു "സവ്‌രാഷ്ട്രനീതിന്യായക്കോടതി" എന്നു പറയുന്നത്. ഇതര കോടതികളെപ്പോലെ ഇതും നിയമാനുസരണം തീരുമാനം ചെയ്യുകയും യുക്തമെന്നു തോന്നുന്ന വിധത്തിൽ സാവ്‌ലൗകികനിയമങ്ങളെ പ്രയോഗിക്കുകയും ചെയ്യുന്നു. പലപ്പോഴും, സാർവ്വലൗകികനിയമകാൎയ്യങ്ങൾ സംബന്ധിച്ചു സംശയം ജനിക്കുന്ന സന്ദർഭങ്ങളിൽ ഈ കോടതി വിഷമമുള്ള നിയമപ്രശ്നങ്ങൾക്കു സമാധാനം കണ്ടുപിടിക്കുകയും, ചില വ്യവസ്ഥകളെയും മററും ശരിയായി നിവ്ചിക്കുകയും, ചെയ്യേണ്ടിവരും. അതിനാൽ അഖിലലോകപ്രശസ്തരായ നിയമവിദഗ്ദ്ധന്മാരെയാണ് അതിലേക്കു നിയമിക്കുന്നതു്. ഓരോ രാഷ്ട്രവും പ്രശസ്തരായ നിയമവിദഗ്ദ്ധന്മാരെ നിർദ്ദേശിക്കുകയും അവരിൽ പ്രഥമഗണനീയന്മാരായ പതിനൊന്നു ജഡ്ജിമാരെയും നാലു ഡെപ്യൂട്ടി ജഡ്ജിമാരെയും നിശ്ചിതകാലത്തേക്കു സർവരാഷ്ട്രസമിതിയും കാൎയ്യനിവ്വാഹകസംഘവും കൂടി ആലോചിച്ചു നിയമിക്കുകയും ചെയ്യുന്നു. അവർ ഏററവും ന്യായദീക്ഷയോടും സത്യസന്ധതയോടും നിഷ്പക്ഷമായും അഭിനന്ദനീയമായും നീതിനിർവഹണം നടത്തുന്നു. എല്ലാ സാവ്‌ലൗകികമായ വിഷമപ്രശ്നങ്ങൾക്കും വാദമുഖങ്ങൾക്കും ശരിയായ തീരു

മാനം ഉണ്ടാക്കുന്ന കാര്യത്തിൽ ഒരുത്തമ മാർഗ്ഗദർശി യായി എല്ലാവരും ഈ സ്ഥാപനത്തെ കരുതിയിരിക്കുന്നു വെന്നുള്ളതിന്നു പക്ഷാന്തരമില്ല.

സർവരാഷ്ട്രതൊഴിലാളിസംഘടന എന്ന ഒരു മഹാസ്ഥാപനവും സമിതിയോടനുബന്ധിച്ചു നടത്തിവ രുന്നുണ്ട്. അനേകം ഗവണ്മെൻറുകളാൽ നിയമിക്ക പ്പെടുന്ന പ്രതിനിധികളും ഓരോ രാഷ്ട്രത്തിൽനിന്നും വന്നെത്തുന്ന തൊഴിലാളി പ്രതിനിധികളും, ഏതാനും മുതലാളി പ്രതിനിധികളും ചേർന്നതാണു് ഈ തൊഴി ലാളിസംഘടനയിലെ ഭരണസമിതി. ഇതിനു സർവ രാഷ്ട്രസമിതിക്കുള്ളതുപോലെ പ്രത്യേക ആഫീസും സെക്രട്ടേറിയേററും വ്യവസ്ഥകളും വാർഷികസമ്മേളനങ്ങ ളുമുണ്ട്. ഈ പ്രസ്ഥാനത്തിൻെറ പ്രാധാന്യം ആണ്ടു തോറും വർദ്ധിച്ചുവരുന്നുണ്ട്.

സാംക്രമികരോഗങ്ങളോടു നിരന്തരം പോരാടി മനുഷ്യജീവിതത്തെ ഉത്തരോത്തരം സുഖപ്രവൃദ്ധമാക്കു വാൻ ബദ്ധകങ്കണരായ ശാസ്ത്രവിദഗ്ദ്ധന്മാരടങ്ങിയ പൊതുജനാരോഗ്യവകുപ്പു സംബന്ധിച്ചും, സാമ്പത്തിക കാര്യങ്ങളെ ആസ്പദമാക്കിയും, മററും പല സ്ഥാപനങ്ങൾ ഈ പ്രസ്ഥാനംമുഖേന സംഘടിപ്പിച്ചു സ്ഥാപിച്ചി ട്ടുണ്ട്. ശാസ്ത്രപര്യവേക്ഷണസംഘടന, മാനവസംസ്കാ രപരമായി പ്രവർത്തിക്കാൻ ഉദ്യുക്തമായ മറെറാരു വകുപ്പ്, ഇവയെല്ലാം വിവിധങ്ങളും വിപുലങ്ങളുമായ കാര്യപരിപാടികളോടുകൂടി ലോകത്തിനു പൊതുവെ പരമപ്രധാനങ്ങളായ കൃത്യങ്ങൾ നിർവഹിക്കുന്നു. അഖിലലോകപ്രശസ്തിയുള്ള വിദഗ്ദ്ധന്മാരാണു് ഇതിൽ

ഏപ്പെട്ടിട്ടുള്ളതെന്നു പറയുമ്പോൾ ഇതിൽനിന്നുണ്ടാകുന്ന ഉത്തമഫലങ്ങൾ ഏകദേശം ഊഹിക്കാവുന്നതാണല്ലൊ.

ലോകത്തിൽ യുദ്ധമേ പാടില്ല എന്നുള്ളതാണു സവ്വരാഷ്ട്രസമിതിയുടെ ലക്ഷ്യം. ഭൂമണ്ഡലത്തെ ഇളക്കിമറിച്ച ആ മഹായുദ്ധത്തിനുശേഷം ഉണ്ടായ വിഷമസന്ധികളെ തരണംചെയ്യുവാൻ ലോകത്തിൻ സഹായമായിത്തീന്നു് ഈ മഹൽസ്ഥാപനമാകുന്നു. യുദ്ധം കഴിഞ്ഞപ്പോൾ, പരിഷ്കാരത്തിൻെറ വിവിധഘട്ടങ്ങളിൽ വത്തിക്കുന്ന ചെറുരാജ്യങ്ങൾ സമിതിയുടെ സംരക്ഷണത്തിൽ വന്നുചേന്നു. അവയെ സാമാജികരാഷ്ട്രങ്ങളുടെ ഭരണത്തിനു വിട്ടുകൊടുത്തിട്ടു് സമിതി അവയുടെ മേൽനോട്ടം വഹിക്കുന്നു.

സമിതിയുടെ മറെറാരു കൃത്യം "ന്യൂനപക്ഷപ്രശ്നം" സംബന്ധിച്ചാണു്. ഓരോ രാജ്യാതിത്തികളുള്ളിലും പരിത്യജിക്കാൻ പാടില്ലാത്തവിധം ന്യൂനപക്ഷക്കാർ നിവസിക്കുന്നുണ്ടു്. അവക്കാകട്ടെ അവകാശവാദങ്ങൾ ഫലപ്രാപ്തിയിൽ എത്തിക്കത്തക്ക സംഖ്യാബലമോ പ്രാബല്യമോ ഇല്ല. യുദ്ധാനന്തരമുള്ള വ്യവസ്ഥയനുസരിച്ച യൂറോപ്യൻ രാജ്യങ്ങളിലുള്ള ന്യൂനപക്ഷക്കാരെ സമിതിയുടെ രക്ഷയിൽ ആക്കിയിരിക്കുകയാണു്. സമിതി ഈ വിഷയത്തിൽ ശ്രദ്ധാപൂവ്വം പെരുമാറുന്നു.

ജീവകാരുണ്യപരമായ മറെറാരു പുണ്യപ്രവൃത്തി, യുദ്ധാനന്തരം രക്ഷാമാർഗ്ഗമില്ലാതെ വിഷമിച്ച അനേകാ

യിരം ജനങ്ങൾക്ക വീടും നാടും നല്കി മഹാവിപത്തു
കളിൽനിന്നും അവരെ രക്ഷിച്ചു എന്നുള്ളതാണ്. സാമ്പ
ത്തികദുരിതത്തിൽനിന്നും ആസ്ട്രിയായെ ഉദ്ധരിച്ചതും
ഈ മഹൽസ്ഥാപനമാണ്.

സവ്വരാഷ്ട്രസമിതിക്ക പ്രായം വളരെ കുറച്ചേ
ഉള്ളൂ. എന്നാൽ ചുരുങ്ങിയ കാലത്തിനിടയിൽ ആ
മഹൽസ്ഥാപനം ചെയ്തിട്ടുള്ള ഉൽകൃഷ്ടകൃത്യങ്ങൾ നിര
വധിയാണ്. രാജ്യങ്ങൾ തമ്മിൽ സംഘട്ടനങ്ങളിൽ
കലാശിക്കുമായിരുന്ന പല വിഷമാവസ്ഥകളിലും സമിതി
ഇടപെട്ടു സമാധാനം സ്ഥാപിച്ചിട്ടുണ്ട്. രാഷ്ട്രങ്ങ
ളുടെ നിരായുധീകരണശ്രമങ്ങളിലുള്ള പരാജയം സമിതി
യുടെ ആജ്ഞാശക്തിയില്ലായ്മയെ മാത്രമേ വ്യക്തമാക്കു
ന്നുള്ളൂ.

ഈ മഹത്തായ സ്ഥാപനത്തിന്റെ പ്രയത്ന
ഫലമായി ഭാവിയിൽ ലോകത്തിനു വളരെ ഗുണങ്ങൾ
ഉണ്ടാകുമെന്ന് ആശിക്കപ്പെട്ടിരിക്കുന്നു. ഇതു് സവ്
രാഷ്ട്രസഹകരണമനോഭാവം വികസിപ്പിച്ചു ഭാവിയിലെ
ഭയാശങ്കകളിൽ നിന്നും ലോകത്തിന് ഒരു ആശ്വാസം
അരുളുകയാണു ചെയ്യുന്നതു്. സാവ്വലൗകികപ്രശ്ന
ങ്ങൾ ഓരോ രാഷ്ട്രത്തിന്റെയും പ്രത്യേക പ്രശ്നങ്ങ
ളെക്കാൾ താരതമ്യേന പ്രാധാന്യമുള്ളവയാണെന്നു
രാഷ്ട്രങ്ങൾ എത്രത്തോളം മനസ്സിലാക്കി പ്രവത്തിക്കു
ന്നുവോ അത്രത്തോളം സവ്വരാഷ്ട്രസമിതിക്ക് ഉൽക്കർഷ
മുണ്ടാകുമെന്നാശിക്കാം.

രാഷ്ട്രങ്ങൾക്ക് ഈ ബോധം ജനിച്ചില്ലെങ്കിൽ സമിതിക്കു വന്നുചേരുന്ന അപകർഷവും, തദ്വാരാ, ലോകത്തിനു ആകപ്പാടെ ഉണ്ടാകാവുന്ന നഷ്ടങ്ങളും നാശങ്ങളും അവർണ്ണനീയമായിരിക്കും. പ്രബല രാഷ്ട്രങ്ങളുടെ സാർവ്വലൗകിക മനസ്ഥിതിയിലുള്ള ആത്മാർത്ഥതയിലും നിഷ്കളങ്കതയിലുമാണ വാസ്തവത്തിൽ സർവ്വരാഷ്ട്രസമിതി ഉപജീവിക്കുന്നതു്. ശാസ്ത്രപര്യവേക്ഷണഫലങ്ങൾ മനുഷ്യനെ കാലദേശാദികൾക്ക് അതീതനായി ജീവിക്കുവാൻ പ്രാപ്തനാക്കിയിട്ടുള്ള ഇക്കാലത്തു് ഭൂലോകത്തിന്റെ സാഹോദര്യപ്രാഭവം പരലോകസുഖത്തെയും അധഃകരിച്ചേക്കാം. എന്നാൽ ലോകരാവണന്മാരായ ഹിററ്ലർ, മുസ്സോളിനി, സ്റ്റാലിൻ മുതലായവരുടെ അത്യാഗ്രഹത്തെയും സ്വാർത്ഥതയെയും നിഷ്കണ്ടകത്വത്തെയും അടിച്ചമർത്തത്തക്ക ആജ്ഞാശക്തി സർവ്വരാഷ്ട്രസമിതിക്കുണ്ടായാലല്ലാതെ സമിതിയുടെ സദുദ്ദേശങ്ങളും ആദർശങ്ങളും ഫലപ്രാപ്തിയിൽ വരുത്താൻ സാധ്യമല്ല.

മനുഷ്യസ്വഭാവരൂപവൽക്കരണത്തെ ആസ്പദമാക്കിയാണു് രാഷ്ട്രങ്ങളുടെ സ്വഭാവരൂപവൽക്കരണവും നിലനിൽക്കുന്നതെന്നു സ്മരിക്കണം. സാഹോദര്യം, സമത്വം, അഹിംസ, സത്യം മുതലായ ഗുണങ്ങളുടെ പൗഷ്കല്യം ഭാവിപൗരന്മാരായ ബാലികാബാലന്മാരിൽ വളർന്നുവരുമ്പോൾ സർവ്വരാഷ്ട്രമൈത്രീബന്ധം തന്നെത്താൻ ദൃഢമായിക്കൊള്ളും. അതിനുള്ള പ്രതിബന്ധങ്ങളും ഛിന്നഭിന്നമായിപ്പോകും. അതിനാൽ ഭാവിപൗരന്മാ

ത്തിലാണ് സാർവ്വലൗകികപ്രശ്നത്തിന്റെ സകല പരിഹാരമാർഗ്ഗങ്ങളും നിക്ഷിപ്തമായിരിക്കുന്നത്. പ്രതിബന്ധങ്ങൾ നീങ്ങി സാർവ്വലൗകികമൈത്രീബന്ധം ദൃഢമൂലമായി പ്രശോഭിക്കട്ടെ!

മാനുഷ്യകമായ — കടലാസു മുഖേനയല്ലാതെ — അന്യോന്യബന്ധവും ഹൃദയം തുറന്നുള്ള പ്രസ്താവനകളും, എല്ലാററിലും ഉപരിയായി, വിദഗ്ദ്ധന്മാർ ഒരുമിച്ചുള്ള തീരുമാനങ്ങളും നിശ്ചയമായും അനുഗുണഫലങ്ങൾ ചെയ്യാതെ നിർവ്വാഹമില്ല.

---

## ചോദ്യങ്ങൾ.

1. സർവരാഷ്ട്രസമിതിയുടെ ഉത്ഭവത്തിനുള്ള കാരണങ്ങളെന്തെല്ലാം?
2. സർവരാഷ്ട്രസമിതിയുടെ സമ്മതപത്രം എന്താണെന്നു വിവരിക്കുക.
3. സർവരാഷ്ട്രസമിതിയുടെ അസംബ്ലിയേയും കൗൺസിലിനേയും കുറിച്ച് അറിയാവുന്നതെഴുതുക.
4. സർവരാഷ്ട്രസമിതികൊണ്ടുണ്ടായിട്ടുള്ള ഗുണങ്ങളേയും ഉണ്ടാകാവുന്ന ഭാവിഫലങ്ങളേയുംപററി നിങ്ങളുടെ അഭിപ്രായമെന്തു്?
5. നോട്ടെഴുതുക:—ലീഗ് കൗൺസിൽ; സർവരാജ്യനീതിന്യായകോടതി; സർവരാഷ്ട്രതൊഴിലാളി സംഘടന; ന്യൂനപക്ഷപ്രശ്നം.

---

അദ്ധ്യായം വ്വ.

# പൗരധമ്മം.

പൗരൻ:— മനുഷ്യൻ ഒരു സമൂഹത്തിൽ ജനിച്ചു വളരുന്നതിനാൽ സാമൂഹ്യജീവിതത്തിൽ അവന്ന പല ചുമതലകളും നിവ്വഹിക്കേണ്ടതായിട്ടുണ്ട്. അതോടുകൂടി അന്യന്റെ ചില അവകാശങ്ങൾ സമ്മതിച്ചു കൊടുക്കേണ്ടതും അവന്റെ അപരിത്യാജ്യമായ കത്തവ്യമാണ്. സവ്വപ്രധാനമായ ഈ ധമ്മത്തെയാണു പൗരധമ്മമെന്നു പറയുന്നതു്. പൗരൻ ആരാണെന്നും പൗരധമ്മങ്ങൾ എന്തൊക്കെയാണെന്നും നിങ്ങൾ സാമാന്യമായി പഠിച്ചു കഴിഞ്ഞു. പൗരൻ എന്ന ശബ്ദത്തിന്റെ അത്ഥം പുരത്തെ സംബന്ധിച്ചവൻ, അഥവാ, പുരത്തിൽ വസിക്കുന്നവൻ, എന്നാണല്ലോ. പുരത്തിനാകട്ടെ നഗരമെന്നോ, പട്ടണമെന്നോ, ആണു വിവക്ഷ. ഇന്നത്തെപ്പോലെ ഗതാഗതസൗകയ്യങ്ങളോ പരിഷ്കൃതവാഹനങ്ങളോ ഇല്ലാതിരുന്ന പുരാതനകാലത്തു് മിക്കവാറും എല്ലാ ഭൂഭാഗങ്ങളും മഹാവനങ്ങളായിരുന്നതിനാൽ ജനങ്ങൾ ഓരോ കൂട്ടമായി തിരിഞ്ഞു കാടുകൾ വെട്ടിത്തെളിച്ചു്, തൊട്ടുതൊട്ടുള്ള ഭവനങ്ങൾ ഉണ്ടാക്കി, അവയിലാണു പാർത്തിരുന്നതു്. അപ്രകാരമുള്ള ഓരോ സംഘത്തിനും ഓരോ രാജാവും ഭരണകൂടവുമുണ്ടായിരുന്നു. രാജമന്ദിരത്തിനു ചുററുമായി മന്ത്രിമാരും മററുദ്യോഗസ്ഥന്മാരും സൈന്യങ്ങളും താമസിച്ചിരുന്നു. അതിന്റെ നാനാഭാഗങ്ങളിലായിട്ടാണു കൃഷിക്കാർ, വ്യാപാരികൾ, തൊഴി

ലാളികൾ തുടങ്ങിയുള്ള സാധാരണ ജനങ്ങൾ നിവസി ച്ചിരുന്നതു്. ഇപ്രകാരം ജനങ്ങൾ സംഘമായി നിവ സിച്ചിരുന്ന സ്ഥലങ്ങൾക്കു പുരം എന്നു പേരു പറഞ്ഞു വന്നു. പൂര്, പുരി, പുരം എന്നിവ പര്യായശബ്ദ ങ്ങളാണത്രേ. ജബൽപൂരു്, ഉദയപൂരു്, മധുരാപുരി, അളകാപുരി, നാഗപുരം, കാഞ്ചിപുരം, എന്നീ സ്ഥല നാമങ്ങൾ നമുക്കു സുപരിചിതങ്ങളാണല്ലോ.

പ്രാചീനകാലത്തു പുരം ഒരു രാജാവിന്റെ അധി കാരത്തിൽപെട്ട ഒരു രാജ്യവും, ആ പുരത്തിലെ നിവാ സികൾ അവിടത്തെ പൌരന്മാരും, ആയിരുന്നു. ക്രമേണ പൌരന്മാർ വർദ്ധിച്ചതോടു കൂടി അതിനനുസരിച്ച് അവക്കു താമസിക്കുന്നതിനുള്ള സ്ഥലത്തിന്റെ വിസ്തൃ തിയും വർദ്ധിപ്പിച്ചുതുടങ്ങി. ഇപ്രകാരമാണ് അന്നത്തെ പുരങ്ങളും നഗരങ്ങളും വികസിച്ചു ഇന്നത്തെ രാജ്യങ്ങ ളുടെ നിലയിൽ എത്തിയതു്.

ഇക്കാലത്തു പുരം എന്ന പേരിനു പകരം രാജ്യ മെന്നോ, രാഷ്ട്രമെന്നോ, പറഞ്ഞുവരുന്നു. പക്ഷേ, പൌരനെന്ന പേരിനു മാററമൊന്നും ഉണ്ടായിട്ടില്ല. പൌരൻ, പ്രജ, എന്നീ പദങ്ങൾക്കു വിവക്ഷിതമായ അത്ഥത്തിൽ വ്യത്യാസമില്ലെങ്കിലും, ചില രാജ്യങ്ങളെ സംബന്ധിച്ചിടത്തോളം പൌരനും പ്രജയ്ക്കുംതമ്മിൽ ഗണ്യ മായ വ്യത്യാസമുണ്ടു്. വെള്ളക്കാർ അധിവസിച്ചുവരുന്ന ചില രാജ്യങ്ങളിൽ മററു വർഗ്ഗക്കാർ ജനിച്ചു വളന്നാലും അവക്കു് അവിടെ പൌരത്വം അനുവദിക്കുന്നില്ല.

പൗരത്വം സംബന്ധിച്ച് ഓരോ രാജ്യത്തിലും വ്യത്യസ്തമായ വ്യവസ്ഥകളാണു നിലവിലിരിക്കുന്നത്. ഒരു തിരുവിതാംകൂർ പൗരൻ ഇംഗ്ലണ്ടിൽചെന്ന് എത്രകാലം സ്ഥിരമായി താമസിച്ചാലും പൗരത്വം സംബന്ധിച്ചുള്ള ആ രാജ്യത്തിലെ വ്യവസ്ഥകൾ നിറവേററുന്നതുവരെ അവിടത്തെ പൗരനായിത്തീരുന്നതല്ല. എങ്കിലും ഇംഗ്ലണ്ടിൽ താമസിക്കുന്ന കാലമൊക്കെയും ആ രാജ്യനിയമം അനുസരിക്കണമെന്നുള്ളതു നിർബന്ധവുമാണ്. എന്നാൽ ഇംഗ്ലണ്ടിലെ പൗരനായിത്തീരുന്നപക്ഷം, അവിടത്തെ ഭരണഭാരം വഹിക്കുന്ന പാർലമെൻറിലേക്കുള്ള തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയായി നില്ക്കുന്നതിനോ സ്ഥാനാർത്ഥികൾക്കു സമ്മതിദാനം ചെയ്യുന്നതിനോ ഉള്ള അവകാശം അയാൾക്കു സിദ്ധിക്കുന്നു.

<u>തിരുവിതാംകൂറിലെ പൗരത്വം</u>:—തിരുവിതാംകൂറിൽ ജനിച്ചവരും സ്ഥിരമായി താമസിക്കുന്നവരെന്നപോലെ ഇവിടെ സ്ഥിരമായി താമസിച്ചു ഗവമ്മെൻറിലേക്കു ഭൂനികുതിയോ ആദായനികുതിയോ കൊടുക്കുന്ന വിദേശികൾക്കും പൗരാവകാശമുണ്ട്. രാജ്യഭരണത്തിന് അനപേക്ഷണീയമായ ധനവിനിയോഗത്തെ നിശ്ചയിക്കാനുള്ള ബഡ്ജററ് തയ്യാറാക്കാൻ വേണ്ട ഉപദേശം നല്കുന്നത് ഇവിടെ ഒരു ഫിനാൻസ് കമ്മിററിയാണ്. പ്രസ്തുത കമ്മിററിയിലെ ഭൂരിപക്ഷക്കാരായ അനുദ്യോഗസ്ഥാംഗങ്ങളെ തിരഞ്ഞെടുക്കാനുള്ള അവകാശം ഇവിടത്തെ നിയമസഭയ്ക്കാണുള്ളത്. നിയമസഭയിലെ തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയായി നില്ക്കുന്നതിനും, സമ്മ-

തിദാനം ചെയ്യുന്നതിനും, നിയമസഭാ തിരഞ്ഞെടുപ്പു നടപടികളിൽ വ്യവസ്ഥ ചെയ്തിട്ടുള്ള യോഗ്യതകളിൽ ഏതെങ്കിലുമുള്ള എല്ലാ പൗരന്മാൎക്കും അർഹതയുണ്ട്. ഭരണനയത്തെ രൂപവൽക്കരിക്കുന്ന വിഷയത്തിൽ ഗവമ്മെൻറിനെ ഉപദേശിക്കുന്നതിനും വിമർശിക്കുന്നതിനും ഗണ്യമായ അവകാശം ഇവിടത്തെ നിയമസഭകൾക്കുണ്ടെന്നറിയുമ്പോൾ, സമ്മതിദായകന്മാരുടെ അവകാശം എത്ര ഗൌരവബുദ്ധിയോടുകൂടി വിനിയോഗിക്കണമെന്നു ഊഹിക്കാം. വാസ്തവമാലോചിച്ചാൽ എവിടെയും ഗവമ്മെൻറും പൗരന്മാരും അവിഭാജ്യങ്ങളായ രണ്ടു ഘടകങ്ങളാണെന്നു കാണാവുന്നതാണ്.

ജനങ്ങളുടെ ആവശ്യപ്രകാരവും അവൎക്കുവേണ്ടിയും ആണ് ഗവമ്മെൻറ് ഓരോ പൊതുക്കാര്യവും നിർവ്വഹിക്കുന്നതു്. റോഡ്, പള്ളിക്കൂടം, ആസ്പത്രി, കോടതി, പോലീസ് സ്റ്റേഷൻ, ജയിൽ, എന്നിങ്ങനെയുള്ള എല്ലാ സ്ഥാപനങ്ങളും ഉണ്ടായിരിക്കുന്നതു് പൊതുജനരക്ഷയ്ക്കുവേണ്ടിയാണ്.

സ്വാതന്ത്ര്യബോധം:—പൗരസ്വാതന്ത്ര്യബോധം ഉണൎന്നിരിക്കുന്ന ഒരു കാലമാണല്ലോ ഇതു്. വാസ്തവത്തിൽ സ്വാതന്ത്ര്യം മനുഷ്യൻെറ ജന്മസിദ്ധമായ ഒരവകാശമാണ്. ക്ഷേമകരമായ ആശയങ്ങൾ വർദ്ധിക്കണമെങ്കിൽ ഏതു വ്യക്തിക്കും അഭിപ്രായസ്വാതന്ത്ര്യവും മതസ്വാതന്ത്ര്യവും ഉണ്ടായിരിക്കണം. എന്നാൽ, ജനസമൂഹത്തിനുള്ളിൽ തെററായ ബോധമുണ്ടാക്കുന്നതിനോ, രാജ്യത്തിൽ പൊതുവേ അസ്വാസ്ഥതയുണ്ടാക്കുന്നതിനോ, ആ

സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തുന്നതു ശരിയല്ല. ഓരോ പൌരന്റേയും വിശ്വാസം അനുസരിച്ചുള്ള ആരാധനയ്ക്കും അനുഷ്ഠാനങ്ങൾക്കും വേണ്ട സ്വാതന്ത്ര്യം ഉണ്ടായിരിക്കണമെന്നുള്ളതും കേവലം ന്യായം മാത്രമാണ്. മതപരമായ സംഗതികളിൽ രാജ്യവും അതിന്റെ നിയമങ്ങളും നിഷ്പക്ഷമനോഭാവമാണു പ്രത്യക്ഷമാക്കേണ്ടതു്. പൊതുജീവിതത്തിലുള്ള സഹകരണ പ്രസക്തിയെ ഹനിക്കാതെ ഏതു മതവും സ്വീകരിക്കുന്നതിനും പരിത്യജിക്കുന്നതിനുമുള്ള അവകാശവും സ്വാതന്ത്ര്യവും ഓരോ പൌരനും വേണ്ടതാണ്. അതുപോലെതന്നെ ഒരു പൌരനു യഥേഷ്ടം ഏതു തൊഴിലിലും പ്രവേശിക്കാനും ധനം സമ്പാദിക്കാനും ഉദ്യോഗം ഭരിക്കാനും അവകാശമുണ്ടായിരിക്കണം. ഈ വാദം ന്യായമാണെന്നു സമ്മതിക്കുന്നതോടുകൂടി വേറെ ചില സംഗതികൾ പ്രത്യേകം സ്മരിക്കേണ്ടതുണ്ടു്. സ്വാതന്ത്ര്യം എന്നതു പൌരന്മാരിൽ ഒരാളിനോ ഏതാനുംപേർക്കോ മാത്രമുള്ളതല്ല. ഒരു രാജ്യത്തുള്ള സകല പൌരന്മാർക്കും ഈ സ്വാതന്ത്ര്യത്തിൽ തുല്യമായ അവകാശമുണ്ടു്. ഒരുവന്റേയോ, ഏതാനും പേരുടേയോ, സ്വാതന്ത്ര്യം മററുള്ളവരുടെ തത്തുല്യമായ സ്വാതന്ത്ര്യത്തെ യാതൊരു തരത്തിലും ബാധിക്കാതെ സൂക്ഷിക്കേണ്ടതാവശ്യമാണ്. അങ്ങനെ ചെയ്തില്ലെങ്കിൽ വ്യക്തികളോ, സമുദായങ്ങളോ, സംഘങ്ങളോ, കക്ഷികളോ, തമ്മിൽ ഭയങ്കര സംഘട്ടനം ഉണ്ടാകാം. എങ്ങനെയായിരുന്നാലും അതു പൊതുസമാധാനത്തെയും പൊതുവായ രക്ഷയേയും ഭഞ്ജിക്കുമെന്നു

ള്ളതു നിശ്ചയമാണ്. സമാധാനഭഞ്ജനത്തെയും അര ക്ഷകാവസ്ഥയേയും നിവാരണംചെയ്യേണ്ടതു പൊതുജന ങ്ങളുടെ—പൗരന്മാരുടെ—ആവശ്യവും കർത്തവ്യവും ആ കുന്നു. ജനങ്ങൾ അന്യോന്യം സ്നേഹിച്ചും വിശ്വസിച്ചും സഹകരിച്ചും കഴിഞ്ഞുകൂടുന്നില്ലെങ്കിൽ അവരുടെ വ്യക്തി പരവും സാമൂഹ്യവുമായ ജീവിതത്തിന് ഉദ്ഗതി ഉണ്ടാ കയില്ല. ആരുടേയും സ്വാതന്ത്ര്യബോധം ഈ ഉദ്ഗ തിയെ നാമമാത്രമായിട്ടുപോലും ബാധിക്കാതിരിക്കുവാൻ എല്ലാവരും പ്രത്യേകം കരുതേണ്ടതാണ്.

സമത്വവും സാഹോദര്യവും:—സ്വാതന്ത്ര്യത്തിന്റെ സഹഗാമികളാണു സമത്വവും സാഹോദര്യവും. പൗര ന്മാർ പരസ്പരം സമത്വം പാലിക്കേണ്ടതു് അത്യന്താ പേക്ഷിതമാകുന്നു. സ്വാർത്ഥബുദ്ധി നിശ്ശേഷം ഉപേക്ഷി ക്കാതെ സമത്വം പാലിക്കുക സാദ്ധ്യമല്ല. പൊതു കാര്യങ്ങളെ സംബന്ധിച്ചിടത്തോളം ഏതെങ്കിലും വ്യക്തി ക്കൊ സമുദായത്തിനൊ വല്ല പ്രത്യേകാവകാശവും സിദ്ധി ക്കണമെന്നു വാദിക്കുകയല്ല, ആഗ്രഹിക്കപോലും അരുതു്. വർഗ്ഗീയചിന്തയോടുകൂടി പൊതുഭരണത്തിൽ ഭാഗഭാക്കാ കുന്നതു രാഷ്ട്രത്തിന്റെ പൊതുക്ഷേമത്തിനു ഹാനികര മാണ്. ഈ വിഷയത്തിൽ ഗവർമ്മെന്റിനും ചില കട മകളുണ്ടു്. ഗവർമ്മെന്റിന്റെ നിയമങ്ങൾ എല്ലാ പൗര ന്മാൎക്കും തുല്യമായ രക്ഷയും ശിക്ഷയും നല്കുന്നതുപോലെ, ഭരണകാര്യങ്ങളിലും മററും എല്ലാ പൗരന്മാൎക്കും തുല്യമായ അവസരങ്ങൾ അനുവദിച്ചുകൊടുക്കേണ്ടതാണ്. എന്നു

മാത്രമല്ല, നിയമങ്ങളുടെ പ്രയോഗത്തിൽ നീതിയും സമാധാനവും ദീക്ഷിക്കേണ്ടതും ഗവർമ്മെൻറിൻെറ ചുമതലയാകുന്നു.

സഹകരണവും പൊതുജനാഭിപ്രായവും:— ഒരു രാജ്യത്തിൻെറ പൊതുക്ഷേമത്തെ ആസ്പദമാക്കിയും ചിലപ്പോൾ ചില പ്രത്യേക ദേശത്തിൻെറയോ വർഗ്ഗത്തിൻെറയോ ശ്രേയസ്സിനെ കരുതിയും ഗവർമ്മെൻറു സദുദ്ദേശത്തോടുകൂടി പലതും പ്രവർത്തിച്ചേക്കും. പക്ഷേ, ചില സന്ദർഭങ്ങളിൽ അതിനെപ്പററി ശരിയായ അറിവു ലഭിക്കാതെ ചെയ്തുപോയെന്നും വരാം. അങ്ങനെയുള്ള കാര്യങ്ങൾ യഥാകാലം ഗവർമ്മെൻറിനെ ശരിയായ രൂപത്തിൽ ധരിപ്പിക്കേണ്ടതും, കാര്യനിർവ്വഹണത്തിനു പ്രേരണ നല്കേണ്ടതും, പൌരന്മാരുടെ ധർമ്മമാകുന്നു. ഒരു വ്യക്തി തനിയെയോ ഏതാനും പേർ ചേർന്നോ ഗവർമ്മെൻറിനു കൊടുക്കുന്ന നിവേദനങ്ങളെക്കാൾ ഏകീകൃതവും ശക്തവുമായ പൊതുജനാഭിപ്രായത്തെ ഗവർമ്മെൻറു കൂടുതൽ ആദരിച്ചു പ്രവർത്തിക്കുന്നുണ്ട്. "പൊതുജനാഭിപ്രായം എന്നാൽ എന്താണെന്നു പ്രത്യേകം ഗ്രഹിച്ചിരിക്കണം. ഒരു രാജ്യത്തിൽ ജാതിമതവ്യത്യാസമെന്യേ, പൌരന്മാരുടെ പൊതുക്ഷേമത്തെ ലാക്കാക്കി പ്രജകൾ പ്രകടിപ്പിക്കുന്ന അഭിപ്രായമാണു പൊതുജനാഭിപ്രായം. ഏതൊരു സംഗതിയിലും പ്രജാസഞ്ചയം ഏകാഭിപ്രായം പുറപ്പെടുവിക്കത്തക്ക വിധത്തിൽ യോജിക്കുകയില്ല. അതുകൊണ്ടു ഭൂരിപക്ഷ

ത്തിൻെറ അഭിപ്രായമാണു പൊതുജനാഭിപ്രായമായി പരിഗണിക്കുന്നതു്. എന്നാൽ ഭൂരിപക്ഷക്കാർ ന്യൂന പക്ഷത്തിൻെറ താൽപര്യത്തെ അവഗണിച്ചു നിശ്ചയങ്ങൾ ചെയ്യുന്നപക്ഷം അതു സാക്ഷാത്തായ പൊതുജനാഭിപ്രായമാകയില്ല. നിമ്മത്സരബുദ്ധിയോടുകൂടി എല്ലാവരുടേയും ക്ഷേമത്തെ സംരക്ഷിക്കുന്നതിനുള്ള ജനാഭിലാഷത്തെ മാത്രമേ യഥാൎത്ഥത്തിലുള്ള പൊതുജനാഭിപ്രായമായി കരുതാൻ പാടുള്ളു. പൊതുജനാഭിപ്രായം ജനിപ്പിച്ചും അതിനെ പോഷിപ്പിച്ചും ശക്തമാക്കുന്നതിനുള്ള മാർഗ്ഗങ്ങൾ പ്രസംഗങ്ങളും, വത്തമാനപ്പത്രങ്ങളും, ലഘുപത്രികകളും, പരസ്യയോഗങ്ങളും മുഖേനയുള്ള പ്രവത്തനങ്ങളാണ്. നെല്ലൂരം നിറുത്തൽ, നിയമസഭാപുനഃസംഘടന, എന്നിങ്ങനെ പല ഗൗരവപ്പെട്ട കാര്യങ്ങൾ ഇവിടെ പൊതുജനാഭിപ്രായത്തെ ആദരിച്ചു ഗവർമ്മെൻറു ചെയ്തിട്ടുണ്ടു്. പൊതുജനാഭിപ്രായരൂപവൽക്കരണത്തിനും മററും സ്വീകരിക്കുന്ന പ്രക്ഷോഭണമാർഗ്ഗം ശാന്തഗംഭീരവും നിയമാനുസൃതവുമായിരിക്കണം. നിയമലംഘനം മുതലായ പ്രസ്ഥാനങ്ങൾ രാജ്യത്തെ അരാജകത്വത്തിലേക്കു നയിക്കുന്നവയാണ്. അങ്ങനെയുള്ള പ്രസ്ഥാനങ്ങളെ അവയുടെ ആരംഭത്തിൽതന്നെ നിരോധിക്കുന്നതിനു സർവ്വശക്തികളും പ്രയോഗിക്കേണ്ടതു് ഏതു ഗവർമ്മെൻറിൻെറയും ചുമതലയാകുന്നു. ഏതൊരു രാജ്യത്തിനും ഉണ്ടാകാവുന്ന ആപത്തുകളിൽവച്ചു് ഏററവും ഭയപ്പെടേണ്ടതു്

അരാജകത്വമാണ്. യഥാത്ഥമായ രാജ്യസ്നേഹമുള്ളവർ ഇത്തരം നാശോന്മുഖങ്ങളായ പ്രസ്ഥാനങ്ങൾ ആരംഭിക്കുകയില്ല.

വോട്ടിന്റെ വിനിയോഗം:—പൗരന്മാരുടെ അഭിപ്രായങ്ങളെ നിവേദനം ചെയ്യുന്നതിനും നിയമനിമ്മാണംതുടങ്ങിയുള്ള കായ്യങ്ങളിൽ അവക്കുവേണ്ടി ഗവമ്മെൻറിനോടു സഹകരിക്കുന്നതിനുമാണ് അവർ നിയമസഭകളിലേക്കു പ്രതിനിധികളെ തിരഞ്ഞെടുത്തയയ്ക്കുന്നത്. പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിനുള്ള അവകാശം നിസ്സാരമെന്നു വിചാരിച്ചു ദുർവിനിയോഗം ചെയ്യത്തക്കതല്ല. സഗൗരവമായ പ്രസ്തുത അവകാശത്തെ സ്വാത്ഥതകൊണ്ടോ മററു പരിഗണനകളാലോ സമ്മതിദായകൻ അനർഹമായ സ്ഥാനത്തു പ്രയോഗിക്കുന്നെങ്കിൽ അതു് ആത്മഹത്യയ്ക്കു് തുല്യമായ ഒരു പ്രവൃത്തിയാകുന്നു. കായ്യക്ഷമതയും സുസ്ഥിരമായ സന്മാർഗ്ഗനിഷ്ഠയും ഇല്ലാത്തവക്കു യാതൊരു കാരണവശാലും വോട്ടു കൊടുക്കാതിരിക്കേണ്ടതു് പൗരന്മാരുടെ ധർമ്മമാകുന്നു. യഥാർത്ഥയോഗ്യതകളില്ലാത്തവരെ തിരഞ്ഞെടുക്കുന്നവക്ക് ഒടുവിൽ ലഭിക്കുന്ന പ്രതിഫലം ആശാഭംഗവും പശ്ചാത്താപവും മാത്രമായിരിക്കും. പ്രതിനിധികൾ തങ്ങളുടെ നാഥന്മാരല്ല, പ്രത്യുത, ദാസന്മാരാണെന്നുള്ള അചഞ്ചലമായ ബോധം പൗരന്മാക്കുണ്ടായിരിക്കണം. അവരെ എപ്പോഴും നേരായ മാർഗ്ഗങ്ങളിൽ നയിക്കേണ്ടതും പൗരന്മാരുടെ ധമ്മമാണ്. ഒരു ജനപ്രതിനിധി കിത്തിയും പ്രാമാന്യവും മോഹിച്ചു സമ്മതിദായകന്മാ

രുടെ താൽപര്യങ്ങൾക്കു വിരുദ്ധമായി പ്രവത്തിക്കുന്നുണ്ടോ എന്നു സൂക്ഷിക്കേണ്ട കത്തവ്യവും പൗരന്മാക്കുള്ളതാകുന്നു. സ്വാത്ഥലാഭത്തിനോ വശീകരണത്തിനോ അടിമപ്പെടാതെ പൊതുക്ഷേമത്തെ ലാക്കാക്കി സമ്മതിദായകന്മാർ പ്രവത്തിക്കുന്നുവെന്നു കണ്ടാൽ യഥാർത്ഥത്തിൽ യോഗ്യതയുള്ളവർമാത്രമേ നിയമസഭാസ്ഥാനാർത്ഥികളായി നില്ക്കാൻ ധൈയ്യപ്പെടുകയുള്ളു.

**ദേശീയത്വം**:—പൊതുവായ സംഗതികളിൽ വർഗ്ഗീയചിന്തയ്ക്കു സ്ഥാനം നല്കുന്നതു രാജ്യശ്രേയസ്സിന്ന് ആരോഗ്യകരമായിരിക്കയില്ല. അതിവർഷമോ, അനാവൃഷ്ടിയോ, മറേറതെങ്കിലും അനിഷ്ടസംഭവങ്ങളോ, ഉണ്ടാകുന്നെങ്കിൽ അതു് ഏതെങ്കിലും ഒരു പ്രത്യേക ജാതിക്കാരെയോ മതക്കാരെയോ മാത്രം ബാധിക്കുന്നതല്ലല്ലോ. പൊതുജനക്ഷേമത്തെ സംബന്ധിച്ചിടത്തോളം ജാതിയെയോ മതത്തെയോ അപേക്ഷിച്ചു കൂടുതൽ പ്രാധാന്യം രാജ്യത്തിനാണു നല്കേണ്ടതു്. ഭിന്നജാതിമതസ്ഥക്കു മതപരവും സാമുദായികവുമായ എല്ലാക്കായ്യങ്ങളിലും യോജിച്ചു പ്രവത്തിക്കാവുന്നതാണു്; അവർ അങ്ങിനെ യോജിച്ചു പ്രവത്തിക്കേണ്ടതുമാകുന്നു. പള്ളിക്കൂടം, ആസ്പത്രി, മുതലായ സ്ഥാപനങ്ങൾ പ്രത്യേക മതക്കാക്കോ ജാതിക്കാക്കോ മാത്രമായി ഏപ്പെടുത്തുന്നതു ഭിന്നസമുദായങ്ങൾ തമ്മിലുണ്ടായിരിക്കേണ്ട സൗഹാദ്ദത്തെ അപ്രത്യക്ഷമായി നിരോധിക്കുന്നതിനുള്ള ഒരു മാർഗ്ഗമാണു്. അതുപോലെതന്നെ സാധുസേവനം, ആതുരശുശ്രൂഷ,

മുതലായ വിഷയങ്ങളിൽ വർഗ്ഗീയചിന്തയ്ക്കു സൗകര്യം അനുവദിക്കുന്നതു സംകുചിതബുദ്ധിയുടെ ലക്ഷണമാകുന്നു.

വർഗ്ഗീയവാദവും ദേശീയബോധവും:— കുറെക്കാലമായി തിരുവിതാംകൂറിലെ നിയമസഭകളിലും സർക്കാർ സർവീസിലും എല്ലാ സമുദായങ്ങൾക്കും ജനസംഖ്യാനുപാതികമായ പ്രാതിനിധ്യം ലഭിക്കണമെന്നു ഒരു വാദവിഷയം ആവിർഭവിച്ചിട്ടുണ്ട്. പ്രസ്തുത വാദം കൂലങ്കഷമായ പരിശോധനയിൽ അപ്രായോഗികമാണെന്നു ബോധപ്പെട്ടുമെങ്കിലും ന്യായരഹിതമാണെന്നു പറയാൻ പാടില്ല. ഒരു പൌരൻ ഏതെങ്കിലും ഒരു ജാതിയിലോ മതത്തിലോ ഉൾപ്പെട്ടുപോയതുകൊണ്ടു സർക്കാർ സർവീസിലേക്കുള്ള പ്രവേശനത്തിനു പ്രതിബന്ധം നേരിടുന്നുവെന്നു വരുന്നതു യഥാർത്ഥത്തിൽ പൗരാവകാശത്തെ തടയുന്ന ഒരു സമ്പ്രദായമാണ്. അപ്രകാരമുള്ള ഒരവസ്ഥ ഭാഗ്യവശാൽ തിരുവിതാംകൂറിൽ ഉണ്ടായിട്ടില്ല. ഇവിടെ പ്രാതിനിധ്യം കുറഞ്ഞ സമുദായങ്ങളുടെ വാദങ്ങളെ പരിഗണിച്ചു നിയമസഭകളിലും സർക്കാർ സർവീസിലും സമുദായപ്രാതിനിധ്യതത്വം മിക്കവാറും ഗവൺമെൻറ് അംഗീകരിച്ചിട്ടുണ്ട്. ഇങ്ങനെ സർക്കാർസർവ്വീസിലും പ്രതിനിധിസ്ഥാപനങ്ങളിലും അവരവർക്ക് അർഹതയുള്ള പ്രവേശനം ലഭിക്കുകയും വിദ്യാലയങ്ങൾ തുടങ്ങിയുള്ള പൊതുസ്ഥാപനങ്ങൾ മുഖേനയും മററും പരസ്പരം കൂടുതൽ സാമീപ്യവും ധാരണയും ഉണ്ടാകുകയും ചെയ്യുമ്പോൾ വർഗ്ഗീയബുദ്ധി നീങ്ങി ദേശീയബോധം സംജാതമാകാതിരിക്കുകയില്ല. ജാതിയോ മതമോ ഏതുതന്നെയായിരു

ന്നാലും ഒരു രാജ്യത്തിലെ പൗരന്മാർ പരസ്പരം സ്നേഹി ച്ചും വിശ്വസിച്ചും സഹകരിച്ചും പൊതുക്കാൎയ്യങ്ങളിൽ ഇടപെടണം. പ്രജകളുടെ പരസ്പരസഹായവും പര സ്പരവിശ്വാസവുമാണ് രാജ്യാഭ്യുദയത്തിനു നിദാനമായി ഭവിക്കുന്നതു്. രാജ്യത്തിൽ സാൎവ്വത്രികമായ സാഹോ ദൎയ്യം ദൃഢമൂലമാക്കുന്നതിനുള്ള ഏകമാൎഗ്ഗവും അതാണ്.

തിരുവിതാംകൂറിലെ പൗരന്മാൎക്കു മതപരമോ സാമുദായികമോ ആയ വലിയ അവശതകളൊന്നും ഇപ്പോഴില്ല. ഇവിടത്തെ വിവിധജാതിമതസ്ഥർ കാലോ ചിതവും സൎവ്വാദരണീയവുമായ പൗരസമത്വം അനുഭ വിച്ചു പോരുന്നുണ്ടു്. നമ്മുടെ മഹാരാജാവു തിരുമനസ്സു കൊണ്ടു് സകലജാതിമതസ്ഥരായ പ്രജകളെയും ഒരു പോലെ വീക്ഷിച്ചു വാത്സല്യപൂൎവ്വം പാലിക്കുന്നു. ആരു ടേയും ജാതിമതാചാരങ്ങളിൽ കൈകടത്താതെ എല്ലാ വരുടെയും ന്യായമായ അവകാശങ്ങളെ പരിഗണിച്ചു അവിടുന്നു ഭരണം നടത്തുന്നു. ജനക്ഷേമമാണു സ്വന്തം സുഖമായി തിരുമേനി കരുതുന്നതു്. അതുകൊണ്ടു്, തിരുമേനിയെ കാണപ്പെട്ട ദൈവമെന്നോണം പ്രജകൾ പൂജിച്ചുവരുന്നു. രാജഭക്തി തിരുവിതാംകൂർ നിവാസി കളുടെ അമൂല്യസ്വത്താണ്. പൊതുക്കാൎയ്യങ്ങളിൽ ഏകോ ദരസഹോദരങ്ങളെപ്പോലെ പ്രവൎത്തിക്കാനുള്ള സകല സൗകൎയ്യങ്ങളും നമ്മുടെ രാജ്യത്തിലുണ്ടു്. നാം വഞ്ചിഭൂ മിയുടെ സന്താനങ്ങളും നമ്മുടെ നാടുവാഴി പൈതൃക മായ സ്നേഹത്തോടെ നമ്മെ രക്ഷിക്കുന്നതിൽ സദാ ജാഗ രൂകനുമാണ്. ഒരു ശരീരത്തിലെ അവയവങ്ങളെപ്പോ

ലെയും ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെയും ഐകമത്യത്തോടുകൂടി വര്‍ത്തിച്ചും, ഭരണാധികാരികളും ഭരണീയരും തമ്മിലുള്ള ദൃഢമായ വിശ്വാസവും സ്ഥിരമായ സഹകരണവും സംരക്ഷിച്ചും, രാജ്യത്തെയും രാജാവിനെയും സേവിക്കുക എന്നുള്ളതാണ് ഇവിടത്തെ പൗരന്മാരെന്ന നിലയില്‍ നമ്മുടെ സര്‍വ്വപ്രധാനമായ ധര്‍മ്മം.

---

## ചോദ്യങ്ങള്‍.

---

1. പൗരന്‍ എന്ന പദത്തിന്റെ അര്‍ത്ഥം വിവരിക്കുക.
2. കൊച്ചിയിലെ ഒരു പൗരനു തിരുവിതാംകൂറില്‍ പൗരത്വം സിദ്ധിക്കുന്നതിനു എന്തെല്ലാം വ്യവസ്ഥകള്‍ നിറവേററണം?
3. പൊതുജനാഭിപ്രായമെന്നാലെന്ത്? അതു രൂപവല്‍ക്കരിക്കുന്നതില്‍ നിഷ്കര്‍ഷിക്കേണ്ട കാര്യങ്ങള്‍ ഏവ?
4. പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിനുള്ള വോട്ടവകാശം വിനിയോഗിക്കുന്നതില്‍ സമ്മതിദായകന്മാര്‍ ശ്രദ്ധിക്കേണ്ട സംഗതികള്‍ ഏവ?
5. വര്‍ഗ്ഗീയവാദം, പൗരസമത്വം, ദേശീയബോധം, ഇവയെപ്പററി അറിയാവുന്നതെഴുതുക.

---

